# THE CHURCH WEEKLY

| Vol IX | SUNDAY 17TH APRIL 1955 | PRICE 2 ANNAS A COPY | NO. 15 |
|---|---|---|---|

# THE MAGNETISM OF SACRIFICE

**Father Laurence S. Jackson, M A. L. Th. H. C. F.**

## I

*"I, if I be lifted up will draw all men unto Myself". St. Luke XII 32.*

### INTRODUCTION—THE VISIT OF THE GREEKS

When were these words of Our Lord spoken? They are His first words spoken to the West. He turns from the Jews to the Gentiles, and offers them a message of hope. Doubtless you will remember that Our Blessed Lord had just previously ridden into Jerusalem, meekly sitting upon an ass, to the accompaniment of the loud Hozannas of the multitude, who waved palm branches in the air and strewed garments in the way. Even the sneering Pharisees seemed to be convinced of the hopelessness of their antagonism to Our Lord and were forced to say "Behold how ye prevail nothing lo, the world is gone after Him.'

And so it seemed, for we are told that certain Greeks, probably from Galilee or Decapolis, attracted no doubt by the Triumphal entry, sought by means of St. Philip to obtain an interview with Jesus. But Jesus did not see them: but the humble request of the Greeks brings vividly before his mind His approaching death. And so his message to the Greeks is, "Except a grain of wheat fall into the earth and die, it abideth by itself alone, but if it die, it beareth much fruit." By death Our Lord would be glorified not humiliated. He would triumph over the powers of evil. As a grain of corn must rot in the ground before it can bring forth fruit so must the Son of man die and be buried before the harvest of the world can ripen and be reaped. The Divine life, so long as Jesus remained on earth in the body of His humiliation was confined to himself But when by His death and ressurrection the earthly shell was cast off, the way was open for the diffusion of the Divine Life amodg all mankind.

Our Lord's mysterious words would probably be understood by the Greeks, who, if they had been initiated into the mysteries of Eleusis, had seen the immortality of the soul represented under thy figure of a grain of wheat buried in the earth that it might germinate and spring up into life.

### OUR LORD'S NATURAL SHRINKAGE FROM DEATH, AND HIS PRAYER TO GOD FOR STRENGTH

And as the lonliness of death floods our Lord's soul: so like all human beings, the natural shrinking from pain and sufferings assails Him, and once again he hears the Devil's voice tempting Him. "Why suffer all this pain and misery? Are not the Kingdom's of the world mine, and to whom will I give them?" "See your kingdom will be world-wide. Why not take the easy path. Be an earthly King!...... But No! This is not God's way...... I must obey my Heavenly Father, and so here, as in Gethsemane, Jesus Christ, the man in all the weakness of manhood cries out. "Father, save me from this hour," followed by His prayer to the Father for help, "Father glorify Thy name," and God answers with a voice from the heavens, "I have both glorified it," that it is by accepting Thy life' work, crowned as it is by Thy willing submission to suffer death upon the Cross, "and will glorify it again" by raising Thee from the dead and placing Thee in glory at My Right hand.

### THE TWO ALTERNATE VISIONS OF THE KINGDOM, AND HIS CHOICE

And so Our Lord relying on God's strength now sees the vision of His Kingdom, when the Prince of this world shall be cast out, and He is able to say, "I if I be lifted up will draw all men unto Myself." Jesus realises that the Royal Path of Glory is the blood-red road to Calvary. His throne is to be, not a throne set up in majesty and power among an adoring people, surrounded by a throng of admiring noblemen and conrtiers, who hung on to His very words. No! His throne will certainly set on high, but it will be a hard-splintered cross. and instead of His hands ding a royal sceptre, they will be nailed firmly to the hard wood. His court will be ajeering multitide, who gnash upon Him with their teeth. but yet over his head, His title will be "Jesus of Nazareth, the King of the Jews."

Our Lord when he spoke these words must have had in His mind an Old Testament scene. Moses lifting up the brazen serpent in the wilderness, and He probably regarded it as a type of His own death, for as the Jews of old had looked up to the Serpent on the Cross to be cured of their serpent-bites, so would the penitent sinners of future generations look up to

the Cross of Calvary and find peace and rest.

### THE RESULTS OF THE CHOICE OF OUR LORD

Now we have considered the inward vision of Our Lord which led to the utterance of the words of my text. On the one hand there appeared the vision of a mighty King marching at the head of his victorious armies subduing the nations by force of arms, and if Our Lord had chosen this short cut to power, though while he lived he had been a mighty King, yet after His death He would soon have been forgotten.

The Astecs, the ancient people of Mexico were once a flourishing race, ruled over by mighty Kings, but they were conquered by a handful of Spaniards. But what do we know of their Kings today? Possibly a Professor of Ancient History might be able to enlighten us, but that is all

But in every part of the world, our Lord's name is known and people of every clime and tongue know and love Jesus the Saviour of Mankind. The story of His sufferings is as fresh to day as though the events had only happened yesterday. Our Lord's Kingdom was to be everlasting and world without end, and this was to be achieved not by mighty conquests, but by a lonely figure nailed to a wooden cross lifted up on high, and Jesus stakes this one act of self-sacrifice against all the pomp and vanity of the world.

### THE VINDICATION OF HIS CHALLENGE.

Now have Our Lord's words been fulfilled? Has He drawn all men to Himself? Let history prove it. Why even on the Cross itself this magnetic power prevailed. The dying thief felt the power of Christ and confessed Him. Touched by Christ's prayer for his enemies, he casts all his care upon the Saviour, and receives that wonderful assurance of life after death: the centurion at the Cross cried out, "Surely this is the son of God," and Simon the Cyrenian, (so tradition tells us) was converted by beholding the sufferings of Jesus on the Cross which he had carried

Martyrs, throughout the ages have died stregthened by the power of the Cross. And one of our Hymns puts it,

"Rack'd with torture, haled
to slaughter,
Fire, and axe, and murderer
sword
Chains and prison, foes' derision,
They endured for Christ the
Lord."

And as people looked upon these martyrs for the Faith and saw the reflected spirit of Christ in their sufferings and death, so they too felt the power of the Cross and became Christians, until even the haughty Roman Emperor, the immortal Caesar submitted to a power higher than himself, so that Constantine the Great should count it an honour to go into battle, and fight under the banner of the Cross, saying, "In this sign we shall conquer."

Noble knights have felt the power of the Cross, and entrolled themselves under its standard, going and falling in Palestine, dying that the land of the Saviour might be brought under the sway of Christian princes.

Men like St. Francis Xavier, and Father Damien, have gone out to the Mission Field to spread the glad tidings among the lepers and so by the greatness of the Cross win others for the Saviour.

Poets, painters, sculptors, writers and many others have consecrated their work to the Saviour, having been themselves drawn to Christ by the magnetism of his self-sacrifice, and by their inspired work have in turn drawn others to Jesus Christ. And so today, we find that the Man of Sorrows has, and is drawing all men to Himself.

Men of every nation worship the Lord Jesus, and find Him crucified the safe hiding place from the storms and tempests of this world.

And the Church realising the greatness of the Cross, the saving power of Jusus Christ, has used the sign in one of the Greater Sacraments- and when a child is brought into the fold of the Church, he is signed with the sign of the Cross, in taken that he shall never be ashamed to confess the Faith of Christ crucified, but manfully to fight under his bannar against sin, the flesh and the devil and to continue His faithful soldier and servant unto his life's end. Therefore let us not be ashamed of the SIGN OF OUR REDEMPTION,

ആരോഗ്യപംക്തി

# വില്യൻ ചുമ

സാധാരണയായി വില്യൻചുമയെ ഒരു നിസ്സാരമായ രോഗമായിട്ടാണ് ആളുകൾ കരുതിവരുന്നത്. എന്നാൽ യഥാർത്ഥത്തിൽ അതു ഭയങ്കരമായ ഒരു പകർച്ചവ്യാധിയത്രേ. അതു മനുഷ്യരെ നിർദ്ദാക്ഷിണ്യമായി ഉപദ്രവിക്കുകയും കൊല്ലുകയും ചെയ്യുന്നു. ഒളിച്ചുകിടക്കുന്ന ഒരു സർപ്പമെന്നപോലെയാണ് അതു പെട്ടെന്നു ജലദോഷമായി പത്തിയുയർത്തുന്നത്. മനുഷ്യർ അപ്പോൾ അതിനെ കാര്യമായി വിചാരിക്കായ്കയാൽ ഒടുവിൽ അത് അനേകായിരം ശിശുക്കളെ ആണ്ടുതോറും മൃത്യുവിന്നിരയാക്കിത്തീർക്കുന്ന ഒരു സാംക്രമികരോഗമായിത്തീരുന്നു. ഐക്യസംസ്ഥാനത്തിൽ വില്യൻചുമയുടെ അനന്തരഫലമായി മാസന്തോറും ആയിരത്തോളം ജനങ്ങൾ മൃത്യുവിന്നിരയാകുന്നുണ്ട്.

ഒരു വയസ്സു പ്രായം ചെന്ന ശിശുക്കളിൽ നാലിലൊന്നു മുതൽ മൂന്നിലൊന്നു വരേയും പേർ വില്യൻ ചുമ നിമിത്തം മരിച്ചുപോകുന്നുണ്ട്. ഈ രോഗം വലിയൊരു ഘാതകനാണ്. കാരണം, അതു പെട്ടെന്നു കൊന്നില്ലെങ്കിലും, രോഗിക്കുള്ള പ്രതിരോധശക്തിയെ കുറയ്ക്കുയാൽ ന്യൂമോണിയ, ക്ഷയരോഗം മുതലായ ഇതര രോഗങ്ങൾക്കു അവരെ ഇരയാക്കിത്തീർക്കുന്നു. ഈ സൂത്രശാലിയായ ശത്രു തന്റെ ബലഹീനരായ തടവുപുള്ളികളെ കൂട്ടുകാരായ കുററപ്പുള്ളികൾക്കു ഏല്പിച്ചുകൊടുത്തു കൊല്ലിക്കുന്നു. ഇങ്ങനെ വില്യൻചുമയാൽ മരിച്ചുപോകുന്ന കുഞ്ഞുങ്ങളിൽ പകുതിയും അതിന്റെ സഖാവായ ന്യൂമോണിയാ ബാധിച്ചാണ് മരിച്ചുപോകുന്നത്.

ഈ വിധത്തിലാണ് പഴയ ശത്രുവായ വില്യൻ ചുമ അതിന്റെ പ്രവർത്തനം നടത്തിവരുന്നത്. ആദ്യമായി ജലദോഷത്തിൽ ആരംഭിക്കും. ഒന്നോ രണ്ടോ ആഴ്ചക്കാലം ഒരു വരണ്ട ചുമയുണ്ടായിരിക്കും. പിന്നീട് കഫം വലിവോട്ട് ചേർന്നുള്ള ചുമയായിത്തീരുന്നു. ഒടുവിൽ ചുമ തുടർന്നുകൊണ്ടിരിക്കും. ശിശു ശക്തിയായി ചുമയ്ക്കുകയാൽ അവനു വിളർച്ചയുണ്ടാവുകയും ശ്വാസം മുട്ടിച്ചാകുവാൻ പോകുന്നതുപോലെയുള്ള വിക്രിയകൾ കാണിക്കുകയും ചെയ്യും. പിന്നീട് തുടർന്നുള്ള ചുമയ്ക്കുശേഷം അവൻ ശ്വാസം വലിച്ച് കുറുകുറുപ്പുണ്ടാക്കുന്നതു കാണുമ്പോൾ വില്യൻ ചുമ തന്നെയാണെന്നു തീർച്ചപ്പെടുത്താം. വില്യൻചുമയുള്ള ചില ശിശുക്കൾ ഒരിക്കലും ചുമയ്ക്കുന്ന ശബ്ദം കേൾപ്പിക്കാറില്ല. ചിലർ ദിവസത്തിൽ മൂന്നു മുതൽ 5 പ്രാവശ്യം വരെ മാത്രം ചുമയ്ക്കുന്നതായിരിക്കും. ഇങ്ങനെ നാലു മുതൽ പന്ത്രണ്ട് ആഴ്ചയോളമോ അഥവാ കൂടുതലോ കാലം ചുമ നീണ്ടുനിന്നു എന്നു വരാം. ചുമയ്ക്കുമ്പോൾ ഛർദ്ദിൽ ഉണ്ടാകുക എന്നുള്ളതും സാധാരണയാണ്. ഛർദ്ദിലിന്റെ കൂടുതൽ നിമിത്തം ശരീരപോഷണത്തിനു വേണ്ടത്ര ഭക്ഷണമോ പാനീയമോ കഴിപ്പാൻ കഴിയാതായിത്തീർന്നുവെന്നു വരാം. തന്നിമിത്തം ശിശു ബലഹീനനായിത്തീരുകയും ന്യൂമോണിയ മുതലായ രോഗങ്ങൾക്കു വിധേയമായിത്തീരുകയും ചെയ്യുന്നു.

രോഗം ബാധിക്കുന്നതിനു മുമ്പായി കുഞ്ഞുങ്ങളെ വില്ലൻചുമയ്ക്കുള്ള കുത്തിവെയ്പു നടത്തേണ്ടതാകുന്നു. ഈ കുത്തിവെയ്പ് 85 മുതൽ 93 ശതമാനം വരെയും ശിശുക്കളിൽ വിജയകരമായി കണ്ടിരിക്കുന്നു. കുത്തിവെച്ചിട്ടും ചിലർക്കു രോഗം ബാധിച്ചുവെന്നു വരാം. എന്നാൽ അങ്ങനെ ബാധിച്ചാൽ തന്നെയും അത് അത്ര കടുപ്പമുള്ളതായിരിക്കുകയോ ഇതര രോഗങ്ങളെ വിളിച്ചുവരുത്തുകയോ ചെയ്യുന്നതല്ല.

വില്ലൻചുമ സമീപസ്ഥലത്തുണ്ടെന്നറിഞ്ഞാൽ ചുമയ്ക്കുന്നവരുടെ സമീപത്തുനിന്നു കുഞ്ഞുങ്ങളെ അകററി നിറുത്തണം. വില്ലൻചുമയാണെന്ന് തിരിച്ചറിയാകുന്ന കാലഘട്ടത്തിനു മുമ്പാണ് അതു കൂടുതലായി പകരുന്നത്. അപ്പോളാണ് അതിനെ തിരിച്ചറിയുന്നതിനു പ്രയാസമായിത്തീരുകയും അതിശീഘ്രത്തിൽ വ്യാപിക്കുകയും ചെയ്യുന്നത്. മൂക്കിൽനിന്നും വായിൽനിന്നുമുള്ള ഒഴുക്കുകൾ ചുമയ്ക്കുമ്പോൾ തെറിക്കുന്ന രോഗബീജങ്ങൾ എന്നിവകളാൽ രോഗങ്ങൾ വ്യാപിക്കുന്നു. ആരംഭത്തിൽത്തന്നെ ഒരു വൈദ്യനെ കാണിക്കുന്നതാണ് കുഞ്ഞുങ്ങൾക്കു നല്ലത്.

വില്ലൻചുമ മാത്രമാണ് ബാധിച്ചിട്ടുള്ളത് എന്നു വരികിൽ ശിശുവിനെ കിടക്കയിൽ തന്നെ എപ്പോഴും കിടക്കുവാൻ നിർബന്ധിക്കണമെന്നില്ല. വീടിന്റെ പൂമുഖത്തോ അഥവാ മുററത്തോ നിന്നുകൊണ്ട് കളിക്കുവാൻ അനുവദിക്കുന്നതു പ്രയോജനകരമായിരിക്കും. വെളിയിൽ നിൽക്കുന്ന സമയം ശരീരത്തിൽ മിതമായ ചൂടുണ്ടായിരിക്കേണ്ടതിനായി ശരിയായി ചൂടു നൽകുന്ന വസ്ത്രങ്ങൾ ധരിപ്പിക്കേണ്ടതാകുന്നു. അകത്തിരിക്കുമ്പോൾ ധാരാളം ശുദ്ധവായു നൽകണം.

വില്ലൻചുമയുള്ള ഒരു ശിശുവിനു ഭക്ഷണം നൽകുന്നതിൽവളരെ ബുദ്ധി ഉപയോഗിപ്പാനുണ്ട്. ഭക്ഷണം പോഷണഗുണമുള്ളതും എളുപ്പത്തിൽ ദഹിക്കാവുന്നതുമായ പാൽ, മുട്ട ചില ധാന്യങ്ങൾ, പച്ചക്കറി സാധനങ്ങൾ എന്നിവ ഉൾപ്പെട്ടവയായിരിക്കണം. ഭക്ഷണം വിശപ്പനുസരിച്ച് കുറേശ്ശേ കൊടുക്കുന്നതാണ് നല്ലത്. കൂടുതലായി വയറു നിറയ്ക്കരുത്. പഴച്ചാറുകൾ, വിശേഷിച്ചും മധുരനാരങ്ങയുടെ നീര് എളുപ്പത്തിൽ ദഹിക്കുന്നതും പോഷണഗുണമുള്ളതുമത്രേ. ഭക്ഷണം കഴിച്ചയുടൻ ഒരു ശിശുവിനു ഛർദ്ദിൽ ഉണ്ടാകുകയാണെങ്കിൽ വീണ്ടും അവനു ഭക്ഷിപ്പാൻ കൊടുക്കേണ്ടതാകുന്നു. ഭക്ഷണം വളരെ ചൂടോ അഥവാ തണുപ്പോ ആണെന്നുവരികിൽ ചുമയുണ്ടാകാവുന്നതാണ്. ആകയാൽ അങ്ങനെയുള്ള ഭക്ഷണം പ്രസ്തുത രോഗികൾക്കു കൊടുത്തുപോകരുത്.

പിഞ്ചു പൈതങ്ങൾക്കു, ആമാശയത്തിനു ചുററും താങ്ങായിട്ട് ഒരു വീതിയുള്ള ബൽററുപോലെ തുണികൊണ്ടോ അഥവാ ഇലാസ്റ്റിക്ക്കൊണ്ടോ കെട്ടുന്നത് നല്ലതാണ്. ശിശുവിനു രോഗത്തെ ചെറുത്തു നില്പാനുള്ള സകലതും നാം ചെയ്തുകൊടുക്കേണ്ടതാകുന്നു. മീനെണ്ണ ഛർദ്ദിച്ചുകളയാതെ വയററിനുള്ളിൽ തന്നെ കിടക്കുമെന്നു വരികിൽ അതു കൊടുക്കുന്നത് നല്ലതാണ്. പലതരത്തിലുള്ള മീനെണ്ണ ഉള്ളതിനാൽ ഏതു തരമാണ് ഉപയോഗിപ്പാൻ പററിയതെന്നുള്ളത് ഡോക്ടരോട് ചോദിക്കുന്നത് കൊള്ളാം.

ചിലപ്പോൾ നീരാവി ശ്വസിക്കുവാൻ ആവശ്യപ്പെട്ടുവെന്നു വരാം. എന്നാൽ നാസാദ്വാരത്തിലെ ശ്വാസനാളങ്ങൾ വളരെ മൃദുത്വമേറിയവയാകയാൽ ശ്വസിക്കേണ്ടതിനുള്ള ഔഷധം നിങ്ങളുടെ ഡോക്ടർ പ്രത്യേകം തയ്യാർ ചെയ്തു തരുന്നതാണ്. ഏതു മരുന്നാണ് രോഗിക്കു വേണ്ടത് എന്നുള്ളത് മനസ്സിലാക്കി ഡോക്ടർ ചികി

പത്രാധിപക്കുള്ള കത്തു്

# സാരാംശത്തിൽ പിതാവിനോട് ഒന്നായിരിക്കുന്നവൻ

സർ,

**Homo ousios** എന്ന ഗ്രീക്ക് പദത്തിന്റെ തർജ്ജമയെപ്പററി ചർച്ച് വീക്കിലിയുടെ മുൻലക്കങ്ങളിൽ ഭിന്നാഭിപ്രായങ്ങൾ പ്രകടിപ്പിച്ചു കാണുകയുണ്ടായി. മലങ്കരസഭയിൽ ഉപയോഗിക്കുന്ന വിശ്വാസപ്രമാണത്തിൽ "സാരാംശത്തിൽ പിതാവിനോട് സമത്വമുള്ളവൻ" എന്ന തർജ്ജമയാണ് ഉപയോഗിച്ചുകാണുന്നത്. ബഹു. ജോർജ്ജ് ശെമ്മാശ്ശൻ ചൂണ്ടിക്കാണിച്ചതുപോലെ ഈ തജ്ജമ തെററിദ്ധാരണയ്ക്കു് വഴികൊടുക്കുന്നതാണ്. "സമത്വം" എന്ന പദം ആ സാരാംശത്തെയാണ് സൂചിപ്പിക്കുന്നത്. Of the same substance with (the Father) എന്നും Of one substance with (the Father) എന്നും ഇംഗ്ലീഷിൽ തർജ്ജമ ചെയ്തു കാണുന്നു. "ഹോമോ ഊസിയോസ്" എന്ന പദംകൊണ്ട് വി. ത്രിത്വത്തെപ്പററിയുള്ള വിശ്വാസതത്വങ്ങൾ മുഴുവൻ പിതാക്കന്മാർ ഉദ്ദേശിച്ചിട്ടില്ല. "അവർ മൂവരും ഒന്നല്ല, മൂന്നാളുകളാണ്. ഈ ആശയം സാരാംശത്തിൽ പിതാവിനോട് ഏകത്വം എന്നു പറയുമ്പോൾ വ്യക്തമാകുന്നില്ല" എന്ന് ഒരാരോപണം ബഹു. സാമുവേലച്ചൻ കൊണ്ടുവരുന്നു. എന്നാൽ അറിയോസിസിന്റെ വേദവിപരീതത്തെ എതിർക്കുവാനാണ് "ഹോമോ ഊസിയോസ്" എന്ന പദം പിതാക്കന്മാർ ഉപയോഗിച്ചത്. ബഹു. അച്ചൻ പറയുന്ന ആശയം "Three persons in one substance എന്നതിൽ അടങ്ങിയിട്ടുണ്ട്.

ഔസിയാ (ousia) എന്ന ഗ്രീക്ക് പദത്തിനു ലത്തീനിൽ Substantia എന്നും ഇംഗ്ലീഷിൽ Substance എന്നുമാണ് പദപ്രയോഗങ്ങൾ. substance എന്ന പദം കൊണ്ട് ഇന്നു നാം മനസ്സിലാക്കുന്ന അർത്ഥം (popular meaning) ഔസിയാ എന്ന പദം കൊണ്ട് നിഖ്യായിലെ പിതാക്കന്മാർ ഉദ്ദേശിച്ചിട്ടില്ല. "In ordinary language 'Substance' conveys the idea of something material which we can feel and see· The technical theological meaning is almost the opposite, it means 'ersence' 'essential being' 'something that cannot be touched or seen (see Fr· carleton-The Nicene creed· Page 33) എന്നാൽ 'സാരാംശം' എന്ന പദത്തിന്, പിതാക്കന്മാർ ousia ക്കു് കൊടുത്ത അർത്ഥം കല്പിക്കുവാൻ കഴിയുമെന്നുള്ള ബഹു. അച്ചന്റെ അഭിപ്രായം ആദരണീയമത്രേ.

Primary being (essential being) എന്നതിനു 'that which distinguishes and marks off one species' എന്ന് അർത്ഥമാകുന്നു. (see Rev· peter May-Doctrine of the Trinity) പുത്രൻ തമ്പുരാൻ ദൈവമല്ല എന്നായിരുന്നു അറിയോസിന്റെ വാദം. അതായത് പിതാവിന്റേയും പുത്രന്റേയും സാരാംശം ഒന്നല്ല, സാമ്യമുള്ളതാണ്. (homoi-ousios similar) എന്നത്രേ. ഈ വിശ്വാസവിപരീതം അകററുവാനാണ്, പിതാവിന്റേയും പുത്രന്റേയും സാരാംശം ഒന്നാണ് എന്നർത്ഥമുള്ള ഹോമോ ഊസിയോസ് എന്ന പദം വിശ്വാസപ്രമാണത്തിൽ ചേർത്തത്. പിതാവിനേയോ പുത്രനേയോ പരിശുദ്ധാത്മാവിനേയോ മററുള്ളവയിൽ നിന്ന് (from beings of another species) വേർതിരിക്കുന്നതെന്താണ്? ദൈവത്വം (Godhead) അതാണ് (ousia) സാരാംശം എന്നീ പദങ്ങൾ കൊണ്ട് ഇവിടെ അർത്ഥമാക്കുന്നത്. അതിനാൽ "സാരാംശത്തിൽ പിതാവിനോട് (ഏകത്വമുള്ളവൻ) ഒന്നായിരിക്കുന്നവൻ" എന്ന് മാററി ചൊല്ലേണ്ടത് ആവശ്യമത്രെ.

ഡീക്കൻ. സി. സി. മാത്യു, ഓതറ.

---

ത്സിക്കുന്നതായിരിക്കും. അങ്ങനെ തലച്ചോറിലേക്കും, ത്വക്കിലേക്കും, നേത്രങ്ങളിലേക്കും രക്തസഞ്ചാരം ഉണ്ടാകുന്നു. ഭക്ഷണക്കുറവിനാൽ ശിശുക്കളെ ശക്തിഹീനരാക്കിത്തീർക്കുന്ന ചുമയെ കഴിയുന്നതും നിയന്ത്രിക്കേണ്ടതാകുന്നു. സാധാരണ മരുന്നുഷാപ്പുകളിൽ വിൽക്കുന്ന ചുമയ്ക്കുള്ള മരുന്നുകൾ ഗുണത്തിനു പകരം ചിലപ്പോൾ ദോഷമായിരിക്കും ചെയ്യുന്നത്. ഒരു ഡോക്ടർക്കല്ലാതെ മരുന്നുഷോപ്പുകാരനു മരുന്നു നിർദ്ദേശിക്കാനുള്ള അവകാശമില്ല.

വില്ലൻ ചുമ ബാധിച്ചിട്ടുള്ളവരെ സാധാരണയായി ആറുമാസത്തേക്കു തനിച്ചു താമസിപ്പിച്ചു വരുന്നു. ആറുമാസത്തേക്കാൾ പഴക്കമുള്ള ചുമ സൂക്ഷ്മമായി തടയേണ്ടതും വിദഗ്ദ്ധനായ ഒരു ഡോക്ടർ മുഖാന്തരം പൂർണ്ണമായ ഒരു പരിശോധന നടത്തേണ്ടതുമാകുന്നു. വില്ലൻ ചുമ ഒരുവനെ ബാധിച്ചുകഴിഞ്ഞാൽ ആ മനുഷ്യൻ ക്ഷീണിതനും ഇതരരോഗങ്ങൾക്കു വിധേയനും ആയി തീരുകയും ചെയ്യുന്നു. സ്കൂളിൽ മടങ്ങിവരുന്നതിനു മുമ്പായി ഓരോ വിദ്യാർത്ഥിയുടെ ഹൃദയവും ശ്വാസകോശവും പരിശോധിച്ച് ദോഷമായി എന്തെങ്കിലുമുണ്ടോയെന്ന് അറിയേണ്ടതാകുന്നു.

വില്ലൻ ചുമയെ സൂക്ഷിക്കേണ്ടതാകുന്നു. അഞ്ചുവയസ്സിനു താഴെയുള്ളവരെ പ്രത്യേകിച്ചും, ഒരു വയസ്സിനു താഴെയുള്ള പിഞ്ചുപൈതലിനെ തീരെയും അതു ബാധിക്കാതെ സൂക്ഷിക്കേണ്ടതാകുന്നു. രോഗത്തെപ്പററി എന്തെങ്കിലും സംശയമുണ്ടെന്നുവരികിൽ നിങ്ങളുടെ ഡോക്ടറുമായി ആലോചിക്കുന്നതു കൊള്ളാം. ആ കാര്യത്തിൽ ഡോക്ടർ നിങ്ങളെ കഴിയുന്നതും സഹായിക്കും. ശിശുക്കൾക്കുണ്ടാകുന്ന രോഗങ്ങളിൽവെച്ച് ഇത് ഏററവും ഭയങ്കരമായിട്ടുള്ള ഒന്നാണെന്നുള്ളത് വിസ്മരിച്ചുകളയരുത്.

(കേരളദീപം)


## ചർച്ച് വീക്ക്ലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | പ. |
|---|---|---|---|
| ഒരു വർഷത്തേക്ക് | 6 | 0 | 0 |
| ആറുമാസത്തേക്ക് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | 0 | 0 |

യുവജനപംക്തി

# വി. ലൂക്കോസിൻെറ സുവിശേഷം

### എഴുതിയ കാലം

ഈ സുവിശേഷം എഴുതിയ കാലത്തെ സംബന്ധിച്ചു പ്രധാനമായി മൂന്നു അഭിപ്രായങ്ങളാണുള്ളതു്.

1: ക്രിസ്തുവിനുശേഷം 63—ാംവർഷത്തോടടുത്തു് എഴുതിയെന്നുള്ളതാണു് ഒന്നാമത്തെ അഭിപ്രായം. അപ്പോസ്തോലപ്രവൃത്തികൾ അവസാനിക്കുന്നതു റോമയിലെ കാരാഗൃഹത്തിൽ, കൈസറെ അഭയംചൊല്ലിയതിൻെറ ഫലമെന്താണെന്നു പ്രതീക്ഷിച്ചുകൊണ്ടു വി. പൗലൂസ് കിടക്കുന്നതായിട്ടാണു്. അതിൻെറ ഫലം ഗ്രന്ഥകത്താവിനു് അറിയാമായിരുന്നുവെങ്കിൽ തീർച്ചയായും ആവക കാര്യങ്ങൾ അദ്ദേഹം ഉൾപ്പെടുത്തുമായിരുന്നു. വി. പൗലൂസിനെ കാരാഗൃഹത്തിൽനിന്നും മോചിപ്പിച്ചിരുന്നുവെങ്കിൽ ആ വിവരവും വീണ്ടും അദ്ദേഹത്തെ ബന്ധിക്കുന്നതും രക്തസാക്ഷിമരണവും, നീറോ ചക്രവർത്തിയുടെ ക്രൂരമായ പെരുമാററങ്ങളും മററും എഴുതേണ്ടിയിരുന്നു: അതുപോലെതന്നെ യറുശലേമിൻെറ പതനത്തെക്കുറിച്ചും യാതൊന്നും പറഞ്ഞിട്ടില്ലാത്തതിനാൽ ഏ. ഡി. 70–നു മുമ്പാണെഴുതിയതെന്നു് ഊഹിക്കുന്നു.

വി. പൗലൂസിൻെറ ഇടയലേഖനങ്ങളിൽ സൂചിപ്പിച്ചിരിക്കുന്നതുപോലെ അദ്ദേഹം വീണ്ടും എപ്പേസൂസ്സന്ദർശിച്ചിരുന്നുവെങ്കിൽ അപ്പോസ്തോലപ്രവൃത്തികൾ 20–ാം അദ്ധ്യായം 25–ം, 38–ം വാക്യങ്ങളിൽ— "ഇനി ഞാൻ നിങ്ങളുടെ മുഖം കാണുകയില്ല" എന്നു പറഞ്ഞതു തിരുത്തിപ്പറയേണ്ടതായിരുന്നു.

വി. പൗലൂസ് സ്പെയിനിലേക്കു പോകുവാൻ ആഗ്രഹിക്കുന്നതായി റോമാലേഖനം 15–ാംഅദ്ധ്യായം 24–ാം വാക്യത്തിൽ പറയുന്നുണ്ടെങ്കിലും അതു സാധിതപ്രായമായെന്നപ്പോസ്തോലപ്രവത്തികളിൽ പറയുന്നില്ല. ഈ ഗ്രന്ഥം താമസിച്ചാണെഴുതിയതെങ്കിൽ അതുംകൂടി ഉൾപ്പെടുത്തേണ്ടതായിരുന്നു.

വി. പൗലൂസിൻെറ ലേഖനങ്ങളെപ്പററി എന്തെങ്കിലും അറിവുള്ളതായി അപ്പോസ്തോലപ്രവൃത്തികളുടെ എഴുത്തുകാരൻ പറയുന്നില്ല. ഒരുപക്ഷേ പൗലൂസിനോടൊന്നിച്ചു സഞ്ചരിച്ചുകൊണ്ടിരുന്ന വേളയിൽത്തന്നെ ആയിരിക്കാം ഈ ഗ്രന്ഥംഎഴുതിയിട്ടുള്ളതു്.

ഈ ന്യായങ്ങളെല്ലാം വെറും ഊഹാപോഹങ്ങളെ ആശ്രയിച്ചുള്ളതാണെന്നു കാണ്മാൻ കഴിയും. അവ സമ്മതിച്ചാൽത്തന്നെയും ശരിയായ ഒരു സ്ഥാനത്താണു് അപ്പോസ്തോലപ്രവൃത്തികൾ അവസാനിച്ചിരിക്കുന്നതെന്നു പറയുന്നതിൽ അബദ്ധമില്ല. റോമാലോകത്തിനു ക്രിസ്തുമതത്തിൻെറ ശക്തികളെ വെളിപ്പെടുത്തിക്കാണിക്കുവാനാണു് ഈ ഗ്രന്ഥം എഴുതപ്പെട്ടിട്ടുള്ളതെങ്കിൽ സഭ വികസിച്ചു് അന്നത്തെ ലോകത്തിൻെറ കേന്ദ്രമായ റോമയിൽ എത്തുന്നതു വിവരിച്ചിരിക്കുന്നതും അദ്ദേഹത്തിൻെറ ധീരനായ നേതാവു വധിക്കപ്പെടുന്നതു വെളിപ്പെടുത്താതിരിക്കുന്നതും അത്ഥവത്താണു്.

ആദിമ കാലനിർണ്ണയത്തിനുള്ള ഏററവും വലിയ പ്രയാസം, വി. ലൂക്കോസിൻെറ സുവിശേഷത്തിൽ, വി. മക്കോസിൻെറ സുവിശേഷം ഉപയോഗിച്ചിരിക്കുന്നതിനാൽ ആ സുവിശേഷം ഏ. ഡി. 50–നും 60–നും മദ്ധ്യേ എഴുതിയതാണെന്നു സമ്മതിക്കേണ്ടിവരും; അതു് അസാദ്ധ്യമല്ലെങ്കിലും അപ്രായോഗികമാണു്.

രണ്ടാമത്തെ അഭിപ്രായം, ഈ സുവിശേഷം ക്രിസ്താബ്ദം 100—നോടടുത്തു് എഴുതിയെന്നുള്ളതാണു്. അതിനുള്ള പ്രധാനന്യായം ഏ. ഡി. 94–ൽ എഴുതിയ ജൊസീഫസിൻെറ ചില ഗ്രന്ഥങ്ങൾ വി. ലൂക്കോസ് മനസ്സിലാക്കിയിരുന്നുവെന്നു വിചാരിക്കുന്നതാണു്. (എ) ലൂക്കോസ് 3: 1–ൽ തീബര്യോസ് കൈസറുടെ കാലത്തു ഇടപ്രഭുവായി ലുസാന്യാസ് വാണിരുന്നുവെന്നു പറയുന്നു. ലുസാന്യാസ് ഏ. ഡി. 34–ൽ വധിക്കപ്പെട്ടതായി ജൊസീഫസ് പറയുന്നു. (ബി) അപ്പോ. പ്രവൃത്തികൾ 5: 36,37 തൃദാസിൻെറയും യൂദായുടെയും പ്രക്ഷോഭണങ്ങളെപ്പററി പറയുന്നുണ്ടു്. അവ ഏ. ഡി. 44—ലും ഏ. ഡി. 60–ലും ഉണ്ടായ സംഭവങ്ങളാണു്. വി. ലൂക്കോസ് ഈ സംഭവങ്ങളുടെ കാലം വളരെയധികം തെററിച്ചിരിക്കുന്നതിനാൽ വാസ്തവത്തിൽ ജൊസീഫസിൻെറ എഴുത്തുകൾ അദ്ദേഹം വായിച്ചിരുന്നുവോയെന്നു സംശയിക്കേണ്ടിയിരിക്കുന്നു.

നാലാമത്തെ സുവിശേഷം ഒന്നാം നൂററാണ്ടിൻെറ അവസാനത്തോടടുത്തു എഴുതപ്പെട്ടതാണെന്നു സമ്മതിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ അതിൽപ്രതിപാദിച്ചിരിക്കുന്ന വേദവിപരീതങ്ങളൊന്നുംതന്നേ വി. ലൂക്കോസിൻെറ സുവിശേഷത്തിലില്ല. ഈ സുവിശേഷത്തിൻെറ സ്വഭാവംകൊണ്ടു മനസ്സിലാകുന്നതു്, അതു നേരത്തെ എഴുതിയെന്നാണു്. ലൂക്കോസു തന്നെയാണു ഗ്രന്ഥകത്താവെങ്കിൽ മാനസികശക്തി ക്ഷയിച്ച ഒരു വൃദ്ധൻെറ ഗ്രന്ഥമല്ല ഇതെന്നുള്ളതു വ്യക്തമായി മനസ്സിലാക്കേണ്ടതുണ്ടു്.

മൂന്നാമത്തെ അഭിപ്രായം, ഏ.ഡി. 75–നും 85–നും മദ്ധ്യേ എഴുതിയെന്നുള്ളതാണു്. ലൂക്കോ. 19: 43, 21. 20, 24 മുതലായ ഭാഗങ്ങളിൽനിന്നും യറുശലേമിൻെറ നാശം കഴിഞ്ഞുവെന്നു വെളിവാകുന്നു. കൂടാതെ സുവിശേഷങ്ങളുടെ താരതമ്യ പഠനത്തിൽ നാം കണ്ടപ്രകാരം ഈ സുവിശേഷം ക്യൂഎൽ എന്ന ആദിമഗ്രന്ഥത്തോടു കൂടി മക്കോസിൻെറ സുവിശേഷവും കൂടി ചേർത്താണു് പൃത്ഥീകരിച്ചിട്ടുള്ളതെന്നുള്ള വാദം ശരിയാണെന്നു കാണ്മാൻ കഴിയും. അതുകൊണ്ടു് ഏററവും സ്വീകാര്യമായുള്ള കാലനിർണ്ണയം മൂന്നാമത്തേതാണെന്നു പറയുന്നതിൽ തെററില്ല.

## വാരപഞ്ചാംഗം

| | ഏപ്രിൽ | മേടം |
|---|---|---|
| ഞായർ | 17 | 4 |
| തിങ്കൾ | 18 | 5 |
| ചൊവ്വാ | 19 | 6 |
| ബുധൻ | 20 | 7 |
| വ്യാഴം | 21 | 8 |
| വെള്ളി | 22 | 9 |
| ശനി | 23 | 10 |

**Thought for the Week**

You cannot make people unselfish by the application of fear. The only way to make people unselfish is through the appeal of love to their hearts; to attempt by terror to make men abandon selfishness is useless. The Communist discipline of fear can never do the one thing that communists desire to bring about.

Archbishop Temple.

THE CHURCH WEEKLY

# വെല്ലൂർ മെഡിക്കൽ കോളജ്

ക്രിസ്ത്യൻ മിഷ്യനറി സേവനത്തിന്റെ സജീവ ഉദാഹരണമായി പരിലസിക്കുന്ന ഒരു സ്ഥാപനമാണ് വെല്ലൂർ മെഡിക്കൽ കോളജും ആശുപത്രിയും. വിപുലവും ഏററവും ആധുനികവുമായ ചികിത്സാസാമഗ്രിക സജ്ജീകരണം ആ സേവനകേന്ദ്രത്തിന്റെ അപ്രധാനമായ ഒരു വശമാണ്. സേവന നിരതരായ ഡോക്ടർമാരും, നേഴ്സുമാരും അവിടെ ചെയ്യുന്ന ജോലി ശമ്പളത്തിന്റേയോ, ആദായത്തിന്റെയോ തോതനുസരിച്ചു വിവേചനപരമായിരിക്കുന്നില്ല. രോഗചികിത്സാർത്ഥം അവിടെ തടിച്ചുകൂടുന്ന ജനസംഖ്യയുടെ വൈപുല്യം കൊണ്ട് ചില അസൗകര്യങ്ങൾ സ്വാഭാവികമായി രോഗികൾ നേരിടേണ്ടിവരുമെന്നുള്ളതൊഴിച്ചാൽ ഇതര ആസ്പത്രികളിൽ സാധാരണ കണ്ടുവരാറുള്ള വലിപ്പച്ചെറുപ്പവ്യത്യാസം ചികിത്സാകാര്യത്തിൽ അവിടെ പരിഗണിക്കാറില്ല. ഒരു കാര്യത്തിൽ കുബേരകുചേല വ്യത്യാസം അവിടെ പരിഗണിക്കും. ചികിത്സക്കു ഫീസ് ഈടാക്കുന്ന കാര്യത്തിൽ. ഒരേ ചികിത്സക്കു സാധുവായ രോഗിയും, ചെറിയ വരുമാനമുള്ളവരും, സമ്പന്നന്മാരും നൽകേണ്ടിവരുന്ന ഫീസിന്റെ തോതിൽ വലിയ വ്യത്യാസം അവിടെ കാണാം. രോഗിയുടെ ആദായത്തിന്റെ തോതനുസരിച്ചാണ് അവിടെ ഫീസു നൽകേണ്ടത്. ഒന്നുമില്ലാത്തവൻ ഒരു ഫീസും കൊടുക്കേണ്ട. പ്രതിമാസം നൂറുരൂപാ വരുമാനമുള്ളവനും, ആയിരംരൂപ വരുമാനമുള്ളവനും നൽകുന്ന ഫീസിൽ വളരെ അന്തരമുണ്ട്. എന്നാൽ ചികിത്സയുടെ കാര്യത്തിൽ യാതൊരു പ്രത്യേക പരിഗണനയും കാണിക്കാറുമില്ല. യേശുക്രിസ്തുവിന്റെ ആത്മാവിനാൽ പ്രചോദിതരായ മിഷ്യനറിമാരും വിദേശ മിഷ്യൻ സംഘങ്ങളുമാണ് ഈ സ്ഥാപനം ദക്ഷിണേൻഡ്യയിൽ സാധിതപ്രായമാക്കിത്തീർത്തത്. ഏററവും മികച്ച ഒരു ആശുപത്രിയിൽ ഇൻഡ്യയുടെ വിവിധഭാഗങ്ങളിൽനിന്നു മാത്രമല്ല മദ്ധ്യപൂർവേഷ്യൻ പ്രദേശങ്ങളിൽനിന്നും വിദൂരപൂർവേഷ്യൻ രാജ്യങ്ങളിൽനിന്നും രോഗികൾ വന്നെത്താറുണ്ട്. ശസ്ത്രക്രിയയിൽ ഏററവും നിപുണന്മാരായ ഡോക്ടർമാരുടെ വിദഗ്ദ്ധനേതൃത്വത്തിൽ മെഡിക്കൽ കോളജ് വിദ്യാർത്ഥികൾക്കു പരിശീലനം ലഭിക്കുന്നു. പ്രാർത്ഥനയുടേയും സേവനത്തിന്റേയും ഏകീഭാവം ആ സ്ഥാപനം സന്ദർശിക്കുന്നവരെ ഹഠാദാകർഷിക്കുന്ന ഒരു വസ്തുതയാണ്. അനേക ലക്ഷം രൂപാ വിദേശങ്ങളിൽനിന്നു പിരിച്ചെടുത്ത് ഈദൃശസ്ഥാപനങ്ങൾ ഇൻഡ്യയിൽ സമാരംഭിച്ച മിഷ്യനറിമാർ ഓരോരുത്തരായി നാടുവിടേണ്ടിവരുന്ന ഒരു പരിതസ്ഥിതിയാണ് ഇപ്പോൾ രാഷ്ട്രീയമായി സംജാതമായിരിക്കുന്നത്. ത്യാഗത്തിന്റേയും സേവനത്തിന്റേയും ദിവ്യസന്ദേശം ഈ രാജ്യത്തു തുടർന്നുകൊണ്ടുപോകുവാൻ സ്വദേശികളായ ക്രിസ്ത്യൻ ഡോക്ടർമാരും, ക്രിസ്ത്യൻ സമൂഹങ്ങളും സന്നദ്ധരാകേണ്ട ഒരു സന്ദർഭം കണ്ടില്ലെന്നുള്ള മട്ടിൽ കണ്ണടച്ചിരിക്കാൻ ഇൻഡ്യൻ സഭകൾ തീരുമാനിക്കുന്നെങ്കിൽ നമ്മുടെ ഭാവി വളരെ പരുങ്ങലിലായിത്തീരുന്നതാണ്. ഓർത്തഡോക്സ് സുറിയാനി സമുദായം ആ കർത്തവ്യബോധത്തിലേക്ക് അല്പാല്പമായി ഉണർന്നുവരുന്നുണ്ടെന്നാണ് ഈയിടെ ഡോക്ടർ പി. കോശി, ശ്രീ. കെ. എം. ഈപ്പൻ ഫാദർ. ററി. സി. ജേക്കബ് ആദിയായവർ ചേർന്നുള്ള ഒരു കമ്മിററിയെ വെല്ലൂർമെഡിക്കൽ കോളജിന്റെയും ആശുപത്രിയുടെയും പേർക്കു ധനശേഖരണാർത്ഥം പ്രവർത്തിക്കുവാൻ പ. കാതോലിക്കാ ബാവാതിരുമേനി നിയോഗിച്ചിരിക്കുന്നതിൽ നിന്നു മനസ്സിലാക്കേണ്ടത്. പ്രതിവർഷം ആറായിരം രൂപ നൽകുന്ന ഒരു ക്രൈസ്തവ സമൂഹത്തിനു ഈ സ്ഥാപനത്തിന്റെ ഭരണനിർവഹണസമിതിയിൽ പ്രത്യേകാവകാശങ്ങളുണ്ട്. ഇൻഡ്യൻസഭകൾ പരിപൂർണ്ണമായിത്തന്നെ ഈ സ്ഥാപനത്തിന്റെ ഭാവി ഭരമേൽക്കേണ്ടതായി വരുന്ന ഒരു പരിതസ്ഥിതി ഒട്ടും അസംഭാവ്യമായ ഒരു വസ്തുതയല്ല. അങ്ങനെയുള്ള ഒരു ഉത്തരവാദിത്വം ഭരമേൽക്കുവാൻ ഓർത്തഡോക്സ് സുറിയാനി സഭയും സന്നദ്ധമാകുന്നെങ്കിൽ രണ്ടായിരം കൊല്ലത്തെ ആ സഭയുടെ അനഭിമാനകരമായ പൂർവചരിത്രം മായിക്കപ്പെടുന്നതാണ്. പ. കാതോലിക്കാബാവാതിരുമേനിയും മററു തിരുമേനിമാരും നേരിട്ട് ആ സ്ഥാപനത്തിന്റെ സേവനമഹാത്മ്യം മനസ്സിലാക്കിയിട്ടുള്ളവരാണ്. സമുദായത്തിലെ പല അംഗങ്ങളും ആ ചികിത്സാകേന്ദ്രം സന്ദർശിച്ച് സേവനമാഹാത്മ്യത്തിന്റെ ഉൽബോധനത്തിനു വിധേയമായിട്ടുണ്ട്. അതുകൊണ്ടു സമുദായം വിചാരിച്ചാൽ അത്ര വിഷമകരമായി ഭവിക്കുന്ന ഒരു പ്രസ്ഥാനത്തിലല്ല ഈ കമ്മിററി ഇപ്പോൾ നിയുക്തമായിരിക്കുന്നത്. 4000 ക. ഇതിനകം പിരിച്ചു കഴിഞ്ഞുവെന്നാണ് ട്രഷറർ ശ്രീ. കെ. എം. ഈപ്പന്റെ റിപ്പോർട്ടിൽ കണ്ടത്. കോളജ് ഇനിയും തുറക്കുന്നതിനു മുമ്പു ബാക്കിയുള്ള രണ്ടായിരം രൂപ നിഷ്പ്രയാസം കമ്മിററിക്കു ലഭിക്കാവുന്നതാണ്. നമ്മുടെ സ്വത്തുള്ള പള്ളികൾ തിരുമേനിമാർ സമുദായക്കേസിനു പണം പിരിക്കാൻ ശ്രമിക്കുമ്പോൾ മാത്രം മടിശ്ശീല അഴിക്കാൻ പരിചയിച്ചിട്ടുള്ളവരാണ്. അല്ലെങ്കിൽ പിന്നെ പത്തനംതിട്ട കോളജും മററും ഇത്ര വിഷമിച്ചു കഴിയേണ്ട ആവശ്യമുണ്ടോ? നല്ല കാര്യങ്ങൾക്കു പണം ചെലവിടുമ്പോൾ ദുർവാശികൾക്കും കേസുകൾക്കും പണം ചെലവിടാൻ ബാക്കി വരികയില്ലെന്നു തന്നെയല്ല, ആ ദുർവാസനയിൽ നിന്നു രക്ഷപ്പെടുവാനുള്ള മാർഗ്ഗവും അതാണ്.

ഓർത്തഡോക്സ് സഭാംഗങ്ങളായ രോഗികളുടെയും, ഡോക്ടർമാരുടെയും, മററു ജോലിക്കാരുടെയും സന്ദർശകരുടെയും ആവശ്യത്തിലേക്ക് അവിടെ ഒരുപള്ളി ഉണ്ടായിരിക്കേണ്ട അത്യാവശ്യകതയെപ്പററി സമുദായം ഉൽബുദ്ധമായിട്ടുണ്ട്. ഫാദർ സി. ഇ. ജോർജ്ജ് ബി. ഏ. അവർകളെ അവി

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# പുനരുത്ഥാനചിന്തകൾ

(എം. ററി.)

"യേശു അടുത്തു ചെന്നു: സ്വർഗ്ഗത്തിലും ഭൂമിയിലുംസകലഅധികാരവും എനിക്കു നൽകപ്പെട്ടിരിക്കുന്നു....ഞാനോ ലോകാവസാനത്തോളം എല്ലാനാളും നിങ്ങളോടു കൂടെ ഉണ്ടു് എന്നു അരുളി ചെയ്തു." (വി. മത്തായി 28: 1 -20)

നമ്മുടെ കർത്താവിന്റെ ഉയർപ്പു പെരുന്നാൾ നാം ആഘോഷിച്ചിട്ടു ഒരാഴ്ചയേ ആയിട്ടുള്ളൂ. ആ മഹാസംഭവത്തെക്കുറിച്ചുള്ള പ്രത്യേക സ്മരണകളും ധ്യാനങ്ങളും നമ്മുടെ മനസ്സിൽ നിന്നുമാഞ്ഞുപോകുവാൻ സമയമായിട്ടില്ല. ഈ വിധത്തിൽ കർത്താവിന്റെ ഉയർത്തെഴുന്നേല്പിനെ നാം കൊണ്ടാടുന്നതു് ആണ്ടിലൊരിക്കൽ മാത്രമാണെങ്കിലും അതു നമ്മുടെ ജീവിതത്തിൽ ഒരു നിരന്തര യാഥാർത്ഥ്യമാണു്. യേശുക്രിസ്തുവിന്റെ പുനരുത്ഥാനത്തെ നാം ഒരു ചരിത്രസംഭവമായി സ്മരിക്കുകയോ കൊണ്ടാടുകയോ അല്ല ചെയ്യുന്നതു്. പുനരുത്ഥാനം ചെയ്ത ക്രിസ്തുവിനെ ആരാധിക്കുകയും അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തെ അനുഭവപ്പെടുത്തുകയും ആസ്വദിക്കുകയും ആണു നാം ചെയ്യുന്നതു്. കർത്താവു പന്തിരുവരെ ശിഷ്യന്മാരായി തിരഞ്ഞെടുത്തപ്പോൾ "തന്നോടു കൂടെ ഇരിപ്പാനും പ്രസംഗിക്കേണ്ടതിനു അയപ്പാനും ഭൂതങ്ങളെ പുറത്താക്കേണ്ടതിനു് അധികാരം ഉണ്ടാകുവാനും" അവരെ നിയമിച്ചതായിട്ടാണു എഴുതപ്പെട്ടിരിക്കുന്നതു്. കർത്താവിന്റെ വേലചെയ്യുവാൻ ആ ശിഷ്യന്മാരെ പരിശീലിപ്പിച്ചതും പ്രാപ്തരാക്കിയതും കർത്താവുമായുള്ള കൂട്ടായ്മ അനുഭവമായിരുന്നു. ഗുരുവുമായുള്ള സഹവാസം അവർക്കു ലഭിച്ച ഏററവും വലിയ പദവിയായിരുന്നു. അവർക്കാവശ്യമായിരുന്ന ശക്തിയും പ്രചോദനവും നടത്തിപ്പും എല്ലാം ഗുരുവിൽ നിന്നുമാത്രമാണു് അവർക്കു ലഭിച്ചതു്. അതുകൊണ്ടു് കർത്താവു അവരെ ഉപേക്ഷിച്ചു പിതാവിന്റെ അടുത്തേക്കു പോകുന്ന കാര്യം സൂചിപ്പിച്ചപ്പോൾ അവർക്കു സഹിക്കാൻ വയ്യാത്ത മനോവ്യഥയും പരിഭ്രമവും ഉണ്ടായി. കർത്താവിനെ കൂടാതെ ജീവിക്കുക അവർക്കു് അസാദ്ധ്യമായിരുന്നു. ഈ പ്രശ്നത്തിനു പരിഹാരമായിട്ടാണു് പരിശുദ്ധാത്മാവിനെ അയക്കാമെന്നുള്ള വാഗ്ദാനം താൻ അവർക്കു നൽകിയതു്. പുനരുത്ഥാനത്തിനുശേഷം ശിഷ്യന്മാർക്കുണ്ടായ അനുഭവം എന്തായിരുന്നു? കർത്താവിന്റെ നിരന്തരമായ ശാരീരിക സാന്നിദ്ധ്യം അവർക്കു നഷ്ടപ്പെട്ടു. പല അവസരങ്ങളിലായി താൻ അവർക്കു പ്രത്യക്ഷപ്പെടുകയും താൻ ജീവിച്ചിരിപ്പുണ്ടെന്നുള്ള വിശ്വാസം അവരിൽ ദൃഢപ്പെടുത്തുകയും ചെയ്തു എങ്കിലും ശാരീരികമായ ഒരു വേർപാടു് അവർ അനുഭവിച്ചു. എന്നാൽ ഈ വേർപാടു് അവരെ ഒട്ടുംതന്നെ അസ്വസ്ഥരാക്കിയില്ല. കാരണം, പണ്ടത്തേതിലും മഹത്തരമായ ഒരു സാന്നിദ്ധ്യം ഇപ്പോൾ അവർക്കു് അനുഭവപ്പെട്ടു. ഗുരുവിനോടുകൂടെ ഇരിക്കുവാൻ വിളിക്കപ്പെട്ട ശിഷ്യന്മാർക്കു നിത്യമായി ഗുരുവിന്റെ സാന്നിദ്ധ്യത്തിൽ ജീവിക്കുവാനും വേല ചെയ്യുവാനുമുള്ള പദവി ലഭിച്ചു. മരണമുൾപ്പെടെ യാതൊന്നിനും തടസ്സപ്പെടുത്തുവാൻ കഴിയാത്ത ഒരു സാന്നിദ്ധ്യമാണു പുനരുത്ഥാനം ചെയ്ത ഗുരുവിന്റേതെന്നു് ആ ശിഷ്യന്മാർ അനുഭവിച്ചറിഞ്ഞു. ആ സാന്നിദ്ധ്യമായിരുന്നു അവരുടെ ജീവിതത്തിലെ ഏററവും വലിയ യാഥാർത്ഥ്യം. അതിനു സാക്ഷ്യംവഹിക്കുക എന്നുള്ളതു് അവരുടെ ജീവിതത്തിന്റെ പരമലക്ഷ്യമായി അവർ പരിഗണിച്ചു. അതിനായി ഭൂമിയുടെ അറുതിയോളം യാത്രചെയ്യുന്നതിനോ സ്വന്തജീവനെ ബലി കഴിക്കുന്നതിനോ അവർ തയ്യാറായിരുന്നു. "കണ്ടാലും ലോകാവസാനത്തോളം എല്ലായ്പ്പോഴും ഞാൻ നിങ്ങളോടുകൂടെ ഉണ്ടു്" എന്നുള്ള വാഗ്ദാനം വിശ്വസിക്കുവാൻ അവർക്കു പ്രയാസമുണ്ടായില്ല. അതിന്റെ യാഥാർത്ഥ്യം അവർക്കു് അനുഭവപ്പെട്ടുകഴിഞ്ഞിരുന്നു.

ശിഷ്യന്മാരുടെ അനുഭവത്തിൽ വന്ന മറെറാരു കാര്യം കർത്താവിന്റെ അധികാരം അല്ലെങ്കിൽ ശക്തി എന്നുള്ളതായിരുന്നു. ലോകമൊട്ടുക്കു സുവിശേഷം അറിയിക്കുവാനായി ശിഷ്യന്മാരോടാജ്ഞാപിച്ച കർത്താവു് അതോടുകൂടിത്തന്നെ തന്റെ അളവററശക്തിയും—സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള സകല അധികാരവും—അവർക്കു വാഗ്ദാനം ചെയ്തു. ആ ശക്തിയിലുള്ള വിശ്വാസമാണു ധൈര്യത്തോടുകൂടി ലോകത്തെ എതിരിടുവാൻ സാധുക്കളും വിദ്യാവിഹീനരുമായിരുന്ന ശിഷ്യന്മാരെ പ്രാപ്തരാക്കിയതു്. പാപത്തേയും മരണത്തേയും കീഴടക്കിയ കർത്താവിനു യാതൊന്നും അസാദ്ധ്യമായിട്ടില്ലെന്നും അവന്റെ ശക്തിയിൽ അവർക്കു് അഭിമുഖീകരിക്കുവാൻവയ്യാത്തതായി യാതൊന്നും ഇല്ലെന്നും അവർക്കു ബോദ്ധ്യമായി.

നമ്മുടെ കർത്താവിന്റെ പുനരുത്ഥാ

---

ടെ പുരോഹിതനായി നിയമിക്കയും ചെയ്തുകഴിഞ്ഞു. എന്നാൽ പള്ളിക്കു ആവശ്യമായ സ്ഥലവും, കെട്ടിടവും വികാരിയച്ചന്റെ ചെലവിനാവശ്യമായ പണത്തിനുള്ള മാർഗ്ഗവും ഇതുവരെ ക്രമപ്പെടുത്തിക്കഴിഞ്ഞിട്ടില്ല. സ്ഥിരമായ ഒരു ഇടവക എന്ന നിലയിൽ ആ പള്ളി എത്തണമെങ്കിൽ കുറെ കാലങ്ങൾ കഴിയും. സ്ഥിരതാമസക്കാർ വളരെ കുറവായതുകൊണ്ടു് ഇടവക വരുമാനം കൊണ്ടു് പുരോഹിതന്റെ ചെലവുകൾ വഹിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടു് സഭാകേന്ദ്രത്തിൽ ഇങ്ങനെയുള്ള ഇടവകകൾക്കു ഗ്രാന്റു നൽകി സഹായിപ്പാൻ കഴിവുണ്ടാകണം. ഒരോ ഇടവകയും സ്വയംപര്യാപ്തമാകാൻ കേന്ദ്രം സഹായിച്ചുകൊണ്ടിരുന്നാൽ കുറെക്കാലം കഴിഞ്ഞു ആ ഗ്രാന്റു പുതിയ വിദേശസ്ഥാനങ്ങളിലേക്കു തിരിച്ചു വിട്ടു ഇൻഡ്യയിൽ പല ഭാഗങ്ങളിലും ഇടവകകൾ പുരോഗമിപ്പിക്കാൻ സാധിക്കും. സമുദായക്കേസു രാജിയായിരുന്നെങ്കിൽ സമുദായത്തിന്റെ ശ്രദ്ധയും കഴിവും ഇങ്ങനെയുള്ള നല്ല കാര്യങ്ങളിലേക്കു തിരിച്ചുവിടാൻ ഇടവരുമായിരുന്നു. എന്തോ ആ കാര്യം ഒരു പൊറുക്കാവ്യാധിപോലെ സമുദായഗാത്രത്തെ ചുററിപ്പിടിച്ചിരിക്കയാണു്. ആ മഹാരോഗത്തിൽ നിന്നു് വിടുതൽ പ്രാപിക്കാനുള്ള വിശ്വാസവും പ്രാർത്ഥനയും വിജയിക്കുന്നതും വെല്ലൂർപോലെയുള്ള സേവനകേന്ദ്രങ്ങളുടെ ഭാഗ്യോദയത്തിന്റെ നാന്ദിയായിത്തീരാം. വെല്ലൂർ കോളജ്കമ്മിററിയുടെ അഭ്യർത്ഥന അനുഭാവപൂർവം പള്ളികളും വ്യക്തികളും സ്വീകരിച്ചു ഉദാരമായ സംഭാവനകൊണ്ടു് ഈ സംരഭങ്ങളെ വിജയിപ്പിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

# മിഷനറിമാരെപ്പററിയുള്ള നിവേദനം

## ക്രിസ്ത്യൻ എം. പി. മാരുടെ സമുചിതമായ പ്രവൃത്തി

ഇൻഡ്യയിലെ ക്രിസ്ത്യൻമിഷനറിമാരുടെ പ്രവേശനത്തെയും പ്രവർത്തനത്തെയും നിയന്ത്രിക്കുന്നതായ ആഭ്യന്തരവകുപ്പിൻെറ നയപ്രഖ്യാപനത്തിൽ തങ്ങൾക്കുള്ള പരാതികൾ ഉൾക്കൊള്ളിച്ചുകൊണ്ടു പാർല്ലമെൻറിലെക്രിസ്ത്യൻ എം. പി. മാരായ മെ. ജോർജ്ജ് തോമ്മസ് കൊട്ടുകാപ്പള്ളി, പ്രൊ. സി. പി. മാത്യു, സി. പി. മാത്തൻ സി. ആർ. ഇയ്യുണ്ണി, ശ്രീമതി ഖോങ്ങ്മെൻ (അസ്സാം) എന്നിവർ ഏപ്രിൽ 13-ാംനു- ആഭ്യന്തരവകുപ്പു മന്ത്രിക്ക് ഒരു മെമ്മോറാണ്ഡം സമർപ്പിച്ചിരിക്കുന്നു. മിഷനറിമാരെ സംബന്ധിച്ചുള്ള ഇൻഡ്യാഗവണ്മെൻറിൻെറ പുതിയ നയത്തിൽ വ്യതിയാനം വരുത്തുകയും, മിഷനറിമാർക്കുള്ള തടസ്സങ്ങൾ നീക്കംചെയ്യുകയും ചെയ്യണമെന്നാണു മെമ്മോറാണ്ഡത്തിൽ പറഞ്ഞിരിക്കുന്നതു്. ഇപ്പോൾ ഇൻഡ്യയിൽ സേവനം നടത്തുന്ന വിദേശ മിഷനറിമാർക്കു പകരം പുറത്തുനിന്നു പുതിയ മിഷനറിമാർ വരുന്നതിനു യാതൊരു പ്രതിബന്ധവും ഉണ്ടാകരുതു്. മെമ്മോറാണ്ഡം ഇങ്ങനെ തുടരുന്നു. "മതേതരമെന്നുള്ള നമ്മുടെ രാഷ്ട്രത്തിൻെറ ആദർശം ശരിക്കു പാലിക്കപ്പെടുന്നില്ല എന്നൊരു ശങ്ക ഇന്ത്യയിലെ ക്രൈസ്തവരുടെയിടയിൽ സംജാതമായിട്ടുണ്ടു്. ഔദ്യോഗികമണ്ഡലത്തിലും ഈ ചിന്ത പ്രത്യേകം പ്രകടമായിട്ടുണ്ടു്. കോൺഗ്രസ്സുകാരിൽനിന്നുതന്നെ ചിലപ്പോഴുണ്ടാകുന്ന അനുഭവം വേദനാജനകമാണു്. ക്രിസ്ത്യൻമിഷ്യനറിമാരെയും, ക്രിസ്തീയപ്രവർത്തനങ്ങളെ പൊതുവേയും അവഹേളിക്കുന്നതിൽ കോൺഗ്രസ് പാർട്ടിയിൽപെട്ടവർപോലും കൌതുകം പ്രദർശിപ്പിക്കുന്നു. മിഷ്യനറിമാരുടെ അവിഹിത പ്രവർത്തനങ്ങളെന്ന വ്യാജേന സുവിശേഷപ്രചരണത്തെ ആക്ഷേപിക്കുന്നവരുണ്ടു്. ക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം സുവിശേഷപ്രവർത്തനം സ്വമതധർമ്മത്തിൻെറ സജീവവും അഭേദ്യവുമായ ഭാഗമാണു്. 'സുവിശേഷപ്രചരണത്തിൽ യാതൊരു സർമ്മർദ്ദപ്രവണതയും ഉൾക്കൊള്ളുന്നില്ല. നിർബന്ധിച്ചു മതത്തിൽ ചേർക്കുക എന്നതു ക്രൈസ്തവാദർശവുമായി ഒരിക്കലും പൊരുത്തപ്പെടുന്നതല്ല: ക്രിസ്തുവിൻെറ പ്രബോധനങ്ങളനുസരിച്ചു, മാനുഷികപ്രവർത്തനങ്ങളിലും, ജീവിതത്തിലും സ്നേഹവും ജീവകാരുണ്യവും പ്രകടമാക്കുക എന്നതാണു് സുവിശേഷത്തിൻെറ സന്ദേശം". അതുകൊണ്ടു് സുവിശേഷപ്രചരണപ്രവർത്തനങ്ങളെ യാതൊരുവിധത്തിലും തടയരുതെന്നും മററു മതവിഭാഗങ്ങൾ അനുഭവിക്കുന്ന സ്വാതന്ത്ര്യവും അവകാശങ്ങളും ക്രൈസ്തവർക്കും ലഭിക്കണമെന്നും ഞങ്ങൾ അഭ്യർത്ഥിക്കുന്നു.

രണ്ടായിരം കൊല്ലങ്ങൾക്കു് മുമ്പ് ഇൻഡ്യയിൽ നിന്നു് ബുദ്ധമിഷനറിമാർ ഇൻഡ്യയ്ക്കു വെളിയിൽ പോയി മതപ്രചരണം നടത്തിയതും അവർക്കുസാർവ്വത്രികമായ സ്വാഗതം ലഭിച്ചതും മെമ്മോറാണ്ടത്തിൽ പറഞ്ഞിട്ടുണ്ടു്. ആഭ്യന്തരവകുപ്പുമന്ത്രി പണ്ഡിററു് പന്തു് അനുഭാവപൂർവ്വം മെമ്മോറാണ്ഡം ശ്രവിക്കുകയും ഇക്കാര്യത്തിൽ ആവശ്യമായ ശ്രദ്ധ ചെലുത്താമെന്നു് ഉറപ്പു നൽകുകയും ചെയ്തു.

---

നം നമുക്കു നൽകിയിട്ടുള്ള രണ്ടു വലിയ ദാനങ്ങൾ കർത്താവിൻെറ നിരന്തരമായ സാന്നിദ്ധ്യവും നിസ്സീമമായ ശക്തിയുമാണു്. അവയുടെ അനുഭവത്തെ പുതുക്കുന്നതിനും കൂടുതൽ ദൃഢതരമാക്കുന്നതിനുമുള്ള ഒരവസരമായിട്ടാണു ഉയർപ്പുപെരുനാൾ കൊണ്ടാടുന്നതിനു വിശുദ്ധ സഭ നിർദ്ദേശിച്ചിരിക്കുന്നതു്. യേശുക്രിസ്തുവിൻെറ പുനരുത്ഥാനം ഒരു വാർഷികാഘോഷത്തിൻെറ ചരിത്രപശ്ചാത്തലമായി മാത്രം അവശേഷിച്ചിരിക്കയാണു്. നമ്മിൽ പലരുടെയും ജീവിതത്തിൽ ഉയിർത്തെഴുന്നേററ ക്രിസ്തുവും അവൻെറ ശക്തിയും വെറും വാക്കുകൾ മാത്രമാണെങ്കിൽ ക്രിസ്ത്യാനികൾ എന്നപേരിനു നാം അർഹരല്ല. ക്രിസ്തു ആരിൽ വസിക്കുന്നുവോ അവനാണു് ക്രിസ്ത്യാനി. നമ്മുടെ സമ്മതവും സഹകരണവും കൂടാതെ ക്രിസ്തു നമ്മിൽ വസിക്കയില്ല. ക്രിസ്തുവിൻെറ സാന്നിദ്ധ്യത്തിനും സജീവമായ പ്രവർത്തനത്തിനും നാം ആഗ്രഹിച്ചു ഹൃദയം തുറന്നുകൊടുക്കുന്നപക്ഷം അവൻ തൻെറ പുനരുത്ഥാനത്തിൻെറ പുതിയ ജീവനോടുകൂടി നമ്മിലേക്കു പ്രവേശിച്ചു നമ്മെയും ഉയർപ്പിക്കും. ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടു് ക്രിസ്തുവിനോടു കൂടെ ഉയിർത്തെഴുന്നേൽക്കുന്ന ഒരനുഭവമാണു് നമുക്കുണ്ടാകേണ്ടതു്! ആ അനുഭവം നമുക്കു നൽകുവാൻ പരിശുദ്ധാത്മാവായ ദൈവം നമ്മെ സഹായിക്കുവാൻ സദാ സന്നദ്ധനാണു്. ആ സഹായത്തിൽ ആശ്രയിച്ചുകൊണ്ടു് നമുക്കു നമ്മുടെ കർത്താവിനെ സമീപിക്കാം.

# വേദവായനക്കുറിപ്പുകൾ

നാലാം സുവിശേഷം

തിങ്കൾ. വി. യോഹ. 12. 14-25

നമ്മുടെ കർത്താവു് ദാവീദു് സിംഹാസനത്തിന്റെ രാജാവായിട്ടാണു് യരുശലേമിലേയ്ക്കെഴുന്നെള്ളുന്നതു്. തന്റെ അത്ഭുതാവഹമായ ശക്തിയും (വാക്യം 17—18) ജനകീയ പിന്തുണയും കണ്ടപ്പോൾ പെരുന്നാളിനു് വന്നിരുന്ന ചില യവനായക്കാർ (ഇവർ യഹൂദമതത്തോടു് അനുഭാവമുള്ള പുറജാതികളായിരുന്നു) യേശുവിനെ കാണുവാൻ വരുന്നു. അവരും ജീവിതത്തിനു് ലക്ഷ്യവും പ്രത്യാശയുമില്ലാതെ വിഷമിക്കുന്നവരായിരുന്നു. യേശുവിന്റെ നേതൃത്വത്തിനായി അവർ കാംക്ഷിക്കുന്നു. എന്നാൽ യവനായക്കാരെ യേശു സ്വീകരിക്കുമെന്നു് അവർക്കു് ഉറപ്പില്ലാത്തതുകൊണ്ടു് യവനായ നാമങ്ങളുള്ളവരും തങ്ങളുടെ നാട്ടുകാരുമായ രണ്ടു ശ്ലീഹന്മാരെ അവർ സമീപിക്കുന്നു.

തനിയ്ക്കുവരോടു് പറയുവാനുള്ളതു് തന്റെ മാർഗ്ഗം വെറും സംഘടനയുടെ മാർഗ്ഗമല്ല, മരണത്തിന്റെയും ക്രൂശിന്റെയും മാർഗ്ഗമാണെന്നാണു്. ഇന്നും സഭക്രിസ്തുവിനെ യഥാർത്ഥമായി അനുഗമിക്കണമെങ്കിൽ സംഘടനാബലത്തിലോ നേതൃത്വത്തിലോ മാത്രം ആശ്രയിച്ചാൽ പോരാ. മരണത്തിന്റെയും പരാജയത്തിന്റെയും ക്രൂശു് നമ്മുടെ ആയുധവും അടയാളവുമാകണം.

ചൊവ്വാ. വി. യോഹ. 12. 23—26.

കർത്താവേശുമിശിഹാ തന്റെ മഹത്വം പ്രത്യക്ഷീകരിച്ചതെങ്ങനെയാണു്? ദൈവികമായ തന്റെ മഹാശക്തി മൂലം ലാസറിനെ ഉയർത്തെഴുന്നേൽപ്പിച്ച എന്നതിലാണോ?

തന്റെ ജീവിതത്തിനു് ഫലപ്രാപ്തിയുണ്ടായതും തന്റെ മഹത്വം വിശദമായതും സ്വാർത്ഥമില്ലാത്ത അനുസരണത്തിലും മരണത്തോളമുള്ള സ്വയത്യാഗത്തിലും കൂടിയായിരുന്നു. തന്നെ അനുഗമിക്കുവാൻ ആഗ്രഹിച്ച ഗ്രീക്കുകാരോടു് താൻ പറഞ്ഞതും ഇന്നു് തന്റെ അനുഗാമികളാകുവാൻ ആഗ്രഹിക്കുന്ന മലയാളത്തെ സുറിയാനിക്രിസ്ത്യാനികളോടു് താൻ പറയുന്നതും ഇതുതന്നെയാണു്.

കർത്താവായ യേശുമിശിഹാ സഭ സ്ഥാപിച്ചതു്, ഗോതമ്പുമണിപോലെ നിലത്തെറിയപ്പെട്ടു് നശിച്ചതുമൂലമാണു്. ഇന്നു് നമ്മുടെ സഭ ഫലം കായ്ക്കുണമെങ്കിൽ സമയവും പണവും ജീവിതം തന്നെയും ത്യാഗം ചെയ്യുവാൻ സന്നദ്ധതയുള്ള കുറേപ്പേരെങ്കിലും സഭയിലുണ്ടാവണം.

ബുധൻ. വി. യോഹ. 12. 27--33.

നമ്മുടെ കർത്താവു് മരണത്തെ അഭിമുഖീകരിക്കുവാൻ ഒരുങ്ങുന്നു. ഇക്കമരത്തിൽക്കൂടെയാണു് പിതാവിന്റെ വലത്തുഭാഗത്തേക്കുള്ള മാർഗ്ഗം തനിക്കും അനുഗാമികൾക്കും തുറക്കപ്പെടുന്നതെന്നുള്ള ബോദ്ധ്യം ദൃഢതരമായിത്തീരുന്നു. എന്നാൽ മരണം മനുഷ്യനെ ഭയപ്പെടുത്തുന്ന ഒന്നാണു്. ലോകത്തിന്റെ പാപത്തെ വഹിച്ചു് പിതാവിൽനിന്നുമുള്ള വേർപാടു് അനുഭവിക്കുകയെന്നുള്ളതു് യേശുവിനു പോലും പ്രയാസം കൂടാതെ അഭിമുഖീകരിക്കാവുന്ന ഒരു സാദ്ധ്യതയായിരുന്നില്ല. ഗത്സമനെയിലെ ദുരിതത്തിന്റെ നാന്ദി ഇവിടെത്തന്നെ ആരംഭിക്കുന്നു.

എന്നാൽ "എന്റെ ഉള്ളം ആകുലമായിരിക്കുന്നു" എങ്കിലും "പിതാവേ ഈ നാഴികയിൽ നിന്നും എന്നെ രക്ഷിക്കണമേ" എന്നു് താൻ പ്രാർത്ഥിക്കുന്നുവെങ്കിലും തന്റെ പ്രത്യാശയിലും വിശ്വാസത്തിലുമുള്ള അനുസരണമാണു് അവസാനമായി വിജയം പ്രാപിക്കുന്നതു്. "പിതാവേ, നിന്റെ നാമത്തെ മഹത്വീകരിക്കണമേ!"

വ്യാഴം. വി. യോഹ. 12. 27—33.

"ദൈവത്തെ മഹത്വപ്പെടുത്തുക" എന്നുള്ള വേദപുസ്തകത്തിലെ വാക്കുകളുടെ അർത്ഥം, ദൈവത്തെ സ്തുതിക്കുക എന്നല്ല. ദൈവത്തിനു് മഹത്വമുണ്ടാകുന്നതു് തന്റെ യഥാർത്ഥ സ്വഭാവം തന്റെ അനർഘമായ ഗുണവൈശിഷ്ട്യം, മനുഷ്യർക്കു് മനസ്സിലാകുന്നതു മൂലമാണു്. തനിക്കു് മൂന്നു് പ്രധാന ഗുണങ്ങളാണുള്ളതു്. ശക്തി, ശുദ്ധി,സ്നേഹം. (Power, Holiness and Love) പഴയനിയമകാലത്തു് ആദ്യത്തേതു രണ്ടും വ്യക്തമായിട്ടും മൂന്നാമത്തേതു് ഏറെക്കുറെ അവ്യക്തമായിട്ടും വെളിപ്പെടുത്തപ്പെട്ടിട്ടുണ്ടു്. പുതിയനിയമകാലത്തു് കർത്താവേശുമിശിഹായിൽ കൂടെ വെളിപ്പെടുത്തപ്പെടുന്നതു് തന്റെ സ്നേഹമാണു്. ഈ സ്നേഹത്തിന്റെ അഗാധതയെ നാം മനസ്സിലാക്കുമ്പോൾ നമ്മുടെ ഹൃദയം ദൈവത്തെ സ്വമേധയാ മഹത്വപ്പെടുത്തിക്കൊള്ളും. ക്രൂശിൽ നമുക്കുവേണ്ടി ഉയർത്തപ്പെട്ട നാഥനിലേക്കു് നമ്മുടെ കണ്ണുകളുയരട്ടെ. ആ കാൽവറിപ്പാദങ്ങളിൽ നമ്മുടെ ഹൃദയങ്ങളും ജീവിതങ്ങളും കാണിയ്ക്കവെയ്ക്കപ്പെടട്ടെ.

വെള്ളി. വി. യോഹ. 12. 32—37.

അവർ പ്രതീക്ഷിച്ചിരുന്നതു് എന്നാളും നിലനിന്നു് തങ്ങളുടെ ഭൌതികജീവിതത്തിൽ തങ്ങൾക്കു് അനുഗ്രഹവും മഹത്വവുമുണ്ടാക്കുന്ന ഒരു മിശിഹായെയായിരുന്നു.തന്റെകുരിശാരോഹണത്തെപ്പറ്റിയുള്ള സൂചന അവരുടെ പ്രതീക്ഷകൾക്കു് എതിരായിരുന്നു.

മിശിഹായുടെ മനസ്സിനെ അവർക്കു് മനസ്സിലാക്കാൻ സാധിക്കണമെങ്കിൽ, പുറമേ നിന്നുകൊണ്ടു് ചോദ്യങ്ങൾ ചോദിച്ചതുകൊണ്ടായില്ല. തങ്ങളുടെ ജീവിതാന്ധകാരത്തെ വിട്ടു് തന്റെ വെളിച്ചത്തിലേക്കു് കടന്നുകഴിയുമ്പോൾ മാത്രമേ, തന്റെ വചനങ്ങളുടെ അർത്ഥവും തന്റെ ജീവിതത്തിന്റെ ലക്ഷ്യവും നമുക്കു് മനസ്സിലാക്കുവാൻ കഴിയുകയുള്ളൂ.

തന്നെ തെറ്റിദ്ധരിച്ചു് വെറുമൊരു സംഘടനയുടെ അധിപനായി തന്നെ അവരോധിച്ചു് തങ്ങൾക്കുതന്നെ മഹത്വമുണ്ടാക്കുവാൻ തന്നെ ഉപയോഗിക്കുവാൻ ആഗ്രഹിക്കുന്നവരിൽനിന്നു് താൻ തന്നെത്തന്നെ മറയ്ക്കുകയാണു് ചെയ്യുന്നതു്. (വാക്യം 36)

ശനി. വി. യോഹ. 12. 37—43.

പുതിയനിയമകാലത്തെന്നപോലെയുള്ള അത്ഭുതങ്ങൾ ഇന്നു് ദൈവം പ്രവർത്തിക്കുകയാണെങ്കിൽ കൂടുതൽ ആളുകൾ ദൈവത്തിൽ വിശ്വസിക്കുമെന്നു് പറയുന്നവരുണ്ടു്. എന്നാൽ വിശ്വസിക്കുവാനാഗ്രഹമില്ലാത്തവർക്കു് ഏതു് അത്ഭുതപ്രവൃത്തിയിലും ദൈവത്തെ കാണാതിരിക്കുവാൻ സാധിക്കും. വിശ്വസിക്കുവാനുള്ള ആഗ്രഹമുള്ളവർക്കു് സാധാരണ സംഭവഗതികളിൽത്തന്നെ ദൈവത്തിന്റെ അത്ഭുതപ്രവർത്തനങ്ങളെ കാണുവാനും കഴിയും.

ഈ ഭാഗത്തിന്റെ സാംഗത്യം ദൈവം അവരുടെ ഹൃദയങ്ങളെ കഠിനമാക്കിയതുകൊണ്ടാണു് അവർക്കു വിശ്വസിക്കുവാൻ സാധിക്കാതിരുന്നതു് എന്നുള്ളതിലല്ല, പ്രത്യുത അവർ വിശ്വസിക്കാതിരുന്നതു് ദൈവത്തിന്റെ അത്ഭുതപ്രവൃത്തികളിലുള്ള ഏതെങ്കിലും ന്യൂനതകൊണ്ടല്ല എന്നുള്ളതിലത്രേ. അതുകൊണ്ടാണല്ലോ 'പ്രധാന ഭരണാധികാരി'കളിൽ ചിലർപോലും വിശ്വസിക്കുന്നതു്.

ഇന്നും നമ്മുടെ ലോകത്തിലെ അവിശ്വാസത്തിന്റെ മൂലഹേതു ദൈവത്തിന്റെ പ്രവർത്തനരാഹിത്യമല്ല,പ്രത്യുത നമ്മുടെ ഹൃദയകാഠിന്യമാണു്.

ചരിത്രപംക്തി

# മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയുടെ സ്ഥാപകരും വടക്കുംകൂർ രാജവംശവും

(പി. എം. പത്രോസ്. മുളന്തുരുത്തി)

പുരാതനവും ചരിത്രപ്രസിദ്ധവുമായ മുളന്തുരുത്തിപ്പള്ളിയുടെ ഇദംപ്രഥമസ്ഥാപകരും കടുത്തുരുത്തി സ്വദേശികളും ക്നനായ സമുദായാംഗങ്ങളുമായ മൂഴി, കണ്ടച്ചാൽ, മണീല, കുന്തശ്ശേരി തുടങ്ങിയ പ്രസിദ്ധരായ പൂർവനസ്രാണി കുടുംബക്കാരെപ്പററി മിക്കവരും കേട്ടിരിക്കാം. ക്രിസ്ത്വാബ്ദം ഒമ്പതാം ശതകത്തിന്റെ ഏതാണ്ടു ഉത്തരാർദ്ധത്തിൽ കൊടുങ്ങല്ലൂർ വെച്ചു യൂദന്മാരും അറബികളും തമ്മിൽ ഉണ്ടായ ഭയങ്കര കലാപകാലത്തു കൊടുങ്ങല്ലൂരെ നസ്രാണികൾ യൂദപക്ഷത്തിൽ ചേർന്നു അറബികളോടു എതിരിട്ടെങ്കിലും വിക്രമരും മതവൈരാഗികളുമായ അറബികൾ ഈ യുദ്ധത്തിൽ വിജയശ്രീലാളിതരായതും തുടർന്നുണ്ടായ മഹമ്മദീയരുടെ അസഹ്യോപദ്രവങ്ങൾ മൂലം പ്രബലരായിരുന്ന നസ്രാണിപ്പരിഷകളുടെ ധനവും പ്രാബല്യവും ക്ഷയിക്കയും അതിനാൽ ഗത്യന്തരമില്ലാതെ നസ്രാണികൾ തങ്ങളുടെ സകലവിധങ്ങളായ വാണിജ്യോദ്യമങ്ങളിൽ നിന്നു വിരമിച്ചു നിസ്തുല്യങ്ങളായ സ്ഥാവരജംഗമങ്ങൾ സർവതും ഉപേക്ഷിച്ചു ഉത്തരകേരളത്തിൽ നിന്നു സമുദ്രതീരം വഴി കുടിപുറപ്പെട്ടു കൊച്ചി വടക്കുംകൂർ, തെക്കുംകൂർ, ചെമ്പകശേരി, പുറക്കാടു തുടങ്ങിയ ദേശവിഭാഗങ്ങളിൽ എത്തി തങ്ങളുടെ പൂർവവാണിജ്യോദ്യമങ്ങളിൽ വീണ്ടും പ്രവേശിക്കയും തന്മൂലം അവരിൽ പലരും കുബേരതുല്യരായി ധനസമൃദ്ധിയുടെ ഔന്നത്യസോപാനത്തിൽ എത്തുകയും ചെയ്ത സംഗതികൾ ചരിത്രപ്രധാനമാണല്ലോ. കൊടുങ്ങല്ലൂരിൽ വെച്ചു ഈ മൂന്നു ജാതി വിഭാഗങ്ങൾ തമ്മിൽ നടന്ന ഘോരഘോരമായ യുദ്ധത്തേയും അതിന്റെ പര്യവസാനത്തേയും പററിയുള്ള കൂലങ്കഷമായ വിവരങ്ങൾ 'മലങ്കര നസ്രാണികളുടെ ചരിത്രം, എന്ന പുരാതനമായ കയ്യെഴുത്തു പുസ്തകത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്.

അക്കാലഘട്ടത്തിൽ വടക്കു നിന്നു വന്ന നസ്രാണിക്രിസ്ത്യാനികൾ കുടിയേറിപ്പാർത്ത പ്രദേശങ്ങളിൽ ഒന്നായ വടക്കുംകൂർ രാജ്യം ഇന്നത്തെ തിരു–കൊച്ചി സംസ്ഥാനമായിത്തീർന്നിരിക്കുന്ന ചങ്ങനാശ്ശേരി മുതൽ വടക്കോട്ടുള്ള കോട്ടയം, ഏററുമാനൂർ തുടങ്ങിയ താലൂക്കുകൾകൂടി ഉൾപ്പെടുന്ന പ്രദേശങ്ങളായിരുന്നു. ഈ രാജകുടുംബത്തെ 'ബിംബിലീശന്മാർ, എന്നുംകൂടി വിളിച്ചിരുന്നു. ഈ പദം മലയാളീകരിച്ചപ്പോൾ 'വെമ്പലനാടു്', എന്നും സംസ്കൃതീകരിച്ചപ്പോൾ ബിംബിലീദേശമെന്നും ആയിത്തീർന്നു. ഈ രാജസ്വരൂപത്തിന്റെ തലസ്ഥാനം ഇന്നത്തെ കടുത്തുരുത്തിയും ആയിരുന്നു, ചരിത്രകാരന്മാർ കടുത്തുരുത്തിക്കു സിന്ധുദ്വീപെന്നാണു നാമകരണം ചെയ്തിരിക്കുന്നതു്. ഈ രാജസിംഹാസനം വളരെ 'പുരാതനവും പ്രജാക്ഷേമനിരതരായ ഒട്ടനവധി രാജാക്കന്മാരാൽ അലംകൃതവുമായ ഒന്നായിരുന്നു. നസ്രാണിസമുദായത്തിനു ഈ രാജാക്കന്മാരിൽ നിന്നു നിരവധി സഹായങ്ങളും ലഭിച്ചിട്ടുണ്ടു്.

'ആറാം ശതാബ്ദമതിനിത്തിരി
മുമ്പിലയ്മ്പ
ന്നാറായുമമ്പിനതുലം വിളഭൂമി–
യായും
ക്രൂറാക്കമിപ്പൊഴു മുയർത്തിവരും–
വടക്കും
കൂറാം നൃപാലകകുലം വിജയി–
ച്ചിരുന്നു.,

എന്നു ഉണ്ണുനീലി സന്ദേശ നിരൂപണകർത്താവായ പരേതനായ ബ്രഹ്മശ്രീ ഉള്ളൂർ. എസ്സ്. പരമേശ്വരയ്യർ എം. എ. ബി. എൽ. സരസമായി വർണ്ണിച്ചിരിക്കുന്നു. (ഭാ: പോ: പു: 20. P. P. 201—217.) സമ്പൽ സമൃദ്ധി, ജ്ഞാനാഭിവൃദ്ധി, ഉത്തുംഗമണിഗോപുരങ്ങൾ, രമ്യഹർമ്മങ്ങൾ, കച്ചേരികൾ തുടങ്ങിയവയാൽ അലംകൃതമായ അക്കാലത്തെ കടുത്തുരുത്തിപട്ടണം വെമ്പലനാടിന്റെ 'ഉജ്ജയനി" ആയി പ്രശോഭിച്ചിരുന്നെന്നാണു കവി പ്രസ്താവിച്ചിരിക്കുന്നതു്. ഈ പ്രദേശത്തു അധിവസിച്ചിരുന്ന മേൽ പ്രസ്താവിച്ച നസ്രാണിക്കുടുംബക്കാരും അവരുടെ ചാർച്ച വേഴ്ചക്കാരും അനുചരന്മാരുമായ ഒട്ടനവധി കുടുംബക്കാരുംകൂടി രാജദ്രോഹമൊ രാജ്യദ്രോഹമൊ ആയ ചില കുഴപ്പങ്ങൾ മൂലം ജീവരക്ഷാർത്ഥം 'ആലവീശി' അവിടെ നിന്നു അർദ്ധരാത്രി സമയം കുടിപുറപ്പെട്ടുപോന്ന ശേഖരത്തിൽ വടക്കോട്ടു തിരിച്ചവർ മുളന്തുരുത്തിലെത്തി അധിവസിച്ചുയെന്നും അവരും അവരുടെ പിൻഗാമികളും ഏതാണ്ടു മൂന്നു ശതാബ്ദത്തിൽ പരം വർഷക്കാലം മുളന്തുരുത്തിൽ പാർത്തശേഷം രാജനിയോഗമനുസരിച്ചു വീണ്ടും കടുത്തുരുത്തിക്കു മടങ്ങിപ്പോയെന്നുമാണു ഐതിഹ്യം ഘോഷിക്കുന്നതു്. (തുടരും)

# ടിബററിലെ സുവിശേഷ വേല

(എം. കെ. ജോർജ്ജ്. യു. പി.)

ലോകത്തിന്റെ ഏതൊരു കോണിലും മൂലയിലും സുവിശേഷത്തിന്റെ വെളിച്ചം പ്രവേശിച്ച് അന്ധകാരത്തിന്റെ പ്രവൎത്തനങ്ങളെ ക്രമേണ കുറയ്ക്കുന്നതിന് പര്യാപ്തമായിത്തീർന്നിട്ടുണ്ടു് എന്നുള്ളതു് തർക്കമററ സംഗതിയാണ്. എന്നാൽ അതുപോലെതന്നെ അതിന്റെ എതിർവശത്തെക്കുറിച്ചു ചിന്തിച്ചാൽ സുവിശേഷവെളിച്ചം പ്രവേശിക്കാത്ത സ്ഥലങ്ങൾ ഇന്നും കിരാതരാജന്റെ ഭീകരപ്രവൎത്തനങ്ങളാൽ നിറയപ്പെട്ടിരിക്കുന്നതും കാണാം. ഇൻഡ്യയുടെ വടക്കേ അതിർത്തിയിൽ സ്ഥിതിചെയ്യുന്ന രാജ്യങ്ങളാണ് ടിബററ്, നീപ്പാൾ, ബൂട്ടാൻ. ഈ രാജ്യങ്ങളിൽ സുവിശേഷ വെളിച്ചം പ്രവേശിക്കുന്നതിന് സാധിച്ചിരുന്നില്ല. കാരണം, ക്രിസ്തുമാർഗ്ഗം ഒരു വിദേശിയ മാർഗ്ഗമാണെന്നും, അതിന്റെ പ്രവൎത്തകർ വിദേശിയരാണെന്നും, അവർക്ക് പ്രവേശനം അനുവദിച്ചാൽ രാജ്യം അവരുടെ കൈയിൽ ആകുമെന്നും മററുമുള്ള ചിന്തകളാണ്. നീപ്പാളിൽ പ്രവേശിക്കുന്നതിനു അനുവാദം ലഭിച്ചു എങ്കിലും ഇന്നും അതു സുവിശേഷത്തിനു വേണ്ടി അടയ്ക്കപ്പെട്ടിരിക്കുകയാണ്. എന്നാൽ ടിബററിലും 'ബൂട്ടാനിലും' ഇതുവരേയും ആർക്കും പ്രവേശനംലഭിച്ചിട്ടില്ല.

ടിബററിലെ മുൻ ഭരണകർത്താക്കൾ ലാമമാരായിരുന്നു. അവരുടെ മതത്തിന്റെ ചട്ടക്കൂട്ടിൽ ആയിരുന്നു അവിടുത്തെ ഭരണം നടന്നുകൊണ്ടിരുന്നതു്. പ്രത്യേകിച്ച് ഭരണഘടനയോ നിയമങ്ങളോ അവിടെ ഇല്ലായിരുന്നു. ഓരോ സമയങ്ങളിൽ ചില പ്രത്യേക ഭൂതപ്രേതാദികളുടെ ആവേശം ചില മനുഷ്യരിൽ ഉണ്ടാകുകയും അവരിൽ കൂടെ ചില നിർദ്ദേശങ്ങൾ പ്രത്യേകവിഷയങ്ങളെക്കുറിച്ച് ഉണ്ടാകുകയും ചെയ്യും. 1950–നു മുൻപ് ടിബററിന്റെ അതിർത്തിരാജ്യങ്ങളിൽ നിന്നും മററു വിദേശങ്ങളിൽ നിന്നും ആരുംതന്നെ പ്രവേശിക്കുന്നതിന് സാധിച്ചിരുന്നില്ല. ആരാണ് ടിബററു കൈവശപ്പെടുത്തേണ്ടതു് എന്നുള്ള ചിന്ത വിദേശരാജ്യശക്തികളിൽ കടന്നു കൂടുകയും ആരും പ്രവേശിക്കേണ്ട എന്നുള്ള ഒരു നിഗമനത്തിൽ ചെന്നു ചേരുകയും ചെയ്തു.

എന്നാൽ 1950–ൽ ഒരു ലാമയിൽ ഭൂതാവേശം ഉണ്ടായിപറഞ്ഞതു്, മൂന്നു വർഷങ്ങൾക്കുള്ളിൽ ടിബററു് വിദേശിയ ഭരണത്തിൽ വന്നു ചേരും, അതുകൊണ്ട് സൂക്ഷിക്കണമെന്നായിരുന്നു. അന്നു മുതൽ ടിബററിലെ ലാമമാർതന്നെ വിദേശിയരുടെ പ്രവേശനത്തെ തടഞ്ഞു. അതിനുശേഷം ഇപ്പോൾ ചൈനായിലെ കമ്മ്യൂണിസ്റ്റു് ഗവർമെൻറു് ഭരണം ഏറെറടുക്കുകയും സുവിശേഷത്തിനുള്ള വാതിൽ പരിപൂർണ്ണമായി അടയ്ക്കപ്പെടുകയും ചെയ്തിരിക്കുകയാണ്.

ഇനിയും ഈ രാജ്യത്തെ (ടിബററിലെ) സുവിശേഷ പ്രവർത്തനം എങ്ങനെ സാധിക്കാമെന്നുള്ളതാണ് പ്രധാന വിഷയം. പ്രാചീന കാലംമുതൽക്കുതന്നെ ടിബററിന്റെ അതിർത്തിയിൽ (ഇൻഡ്യയിൽ) താമസിക്കുന്ന 'ബോട്ടിയാസ്' എന്നു പറയുന്ന (Tibetean traders) ടിബിററിലെ കച്ചവടക്കാർക്കു് ടിബററിലേക്കുള്ള പ്രവേശനം ഉണ്ടായിട്ടുണ്ടു്. ടിബററിലേക്ക് ഇൻഡ്യയിൽ നിന്നും സാമാനങ്ങൾകൊണ്ടു ചെന്നെങ്കിൽ മാത്രമേ അവരുടെ ആവശ്യങ്ങൾ നടക്കുകയുള്ളൂ. ആകയാൽ ഇന്നത്തെകമ്മ്യൂണിസ്റ്റു് ഗവർമെൻറു് ഈ കച്ചവടക്കാരുടെ പ്രവേശനത്തെ തടഞ്ഞിട്ടില്ല.

ടിബററിലെ കച്ചവടക്കാരായ 'ബോട്ടിയാസ്' ഇൻഡ്യയുടെ വടക്കേ അതിർത്തിയിൽ സ്ഥിതിചെയ്യുന്ന ഹിമാലയ പ്രാന്തങ്ങളിൽ താമസിക്കുന്നവരാണ്. കാലാകാലങ്ങളിൽ ശീതോഷ്ണ സ്ഥിതിയുടെ മാററമനുസരിച്ച് ഇവരുടെ താമസസ്ഥലങ്ങളും മാറിക്കൊണ്ടിരിക്കും. ഇൻഡ്യയുടെ ഏററവും വടക്കെ അററത്തുള്ള ബസ്സ്സ്റ്റാൻറിൽ നിന്നും അനേക ദിവസങ്ങൾ നടന്ന് മഞ്ഞുകട്ടകളാൽ മൂടപ്പെട്ടിരിക്കുന്ന പർവ്വതങ്ങൾ കയറിയത്രേ ഇവർ ടിബററിലേക്കു പോകുന്നതു്. ഇവരുടെ സുദീർഘമായ ഈ യാത്രയിൽ പലപ്പോഴും ജീവനാശം സംഭവിക്കാറുണ്ടു്. ആടുകളുടെയും കഴുതകളുടെയും, ടിബററിലെ കുതിരകളുടെയും പുറത്താണ് സാമാനങ്ങൾ കൊണ്ടുപോകുന്നതു്. ഈ വിധത്തിലുള്ള കച്ചവടം പലപ്പോഴും അപകടകരമാണെങ്കിലും ജീവിതത്തൊഴിലായി ഈ കച്ചവടം ഇവർ സ്വീകരിച്ചിരിക്കുന്നതിനാൽ ഇതുതന്നെ തുടർന്നുകൊണ്ടുപോകുന്നു.

ഇൻഡ്യയുടെ അതിർത്തി പ്രദേശങ്ങളിൽ പ്രത്യേകിച്ച് ടിബററിൽ സുവിശേഷവേല ചെയ്യുന്നതിനുള്ള ഇപ്പോഴത്തെ ഏക മാർഗ്ഗം ഈ കച്ചവടക്കാരുടെ ഇടയിലെ പ്രവർത്തനമാണ്.

Licence No. 498 Dated 20-8-1946 M.Reg. 526

# THE CHURCH WEEKLY

## ക്രൈസ്തവ ലോക വാർത്തകൾ

കെ. വി. എം.

### പ്രസിദ്ധീകരണങ്ങൾ

സുവിശേഷത്തെ നിരസിക്കുന്ന ലാററിൻ അമേരിക്കയിലെ ജനങ്ങളെ നേടുന്നതിനുവേണ്ടി പ്രസിദ്ധീകരണങ്ങൾ മുഖേന ഒരു ശ്രമം ആരംഭിച്ചിരിക്കുന്നു. സാഹിത്യം ഉപാധിയാക്കിക്കൊണ്ടു് ആ പ്രചരണത്തിന്റെ സ്വാധീനശക്തി ദൂരവ്യാപകങ്ങളായ അനന്തരഫലങ്ങൾ സംജാതമാക്കും. കോസ്റ്ററിക്കായിൽ പ്രവർത്തനം നടത്തുന്ന മിഷ്യൻപ്രവർത്തകരുടെ തീക്ഷ്ണതയും വിശ്വാസസ്ഥിരതയും അനുകരണാർഹം തന്നെ.

ഈയാണ്ടിൽ ഭൗതിക ചിന്താഗതിയും നിരീശ്വരത്വവും യുവജനങ്ങളിൽ വളർത്തുന്നതിനു പൂർവ്വജർമ്മനിയിലെ കമ്മ്യൂണിസ്റ്റു് ഗവർമെന്റു് നേതാക്കന്മാർ ഒരു പരിപാടി ആസൂത്രണം ചെയ്തിരിക്കുന്നു. ശാസ്ത്രീയജ്ഞാനപ്രചരണസംഘത്തിന്റെ ആഭിമുഖ്യത്തിൽ യുവജനകേന്ദ്രങ്ങളിൽ ലക്ചറുകളും, ഗ്രൂപ്പ് ചർച്ചകളും നടത്തുവാനാണുദ്ദേശിച്ചിരിക്കുന്നതു്. ഭൗതികസ്വഭാവവും നിരീശ്വരത്വ സ്വഭാവവും ഉള്ള തൊണ്ണൂറു ലക്ഷം പുസ്തകങ്ങളും അച്ചടിക്കുന്നതാണു്. ക്രിസ്തുമത തത്വങ്ങളും ആസ്തിക്യബോധവും പ്രചരിപ്പിക്കുന്നതിനു ക്രൈസ്തവർ എത്രമാത്രം ശ്രദ്ധ ചെലുത്തേണ്ടിയിരിക്കുന്നു.

---

ഭൂലോകത്തിന്റെ വെളിച്ചമായ ക്രിസ്തു തന്റെ അന്ത്യശാസനമായി നൽകിയതു് "നിങ്ങൾ ഭൂലോകത്തിലൊക്കെയും എന്റെ സാക്ഷികൾ ആകുവിൻ" എന്നാണു്. ക്രിസ്ത്യാനികളുടെ കടമ അവർ നിർവഹിക്കുക എന്നുള്ളതു് എത്രമാത്രം ആവശ്യമാണു്. ഭൂലോകത്തെ മുഴുവനും രക്ഷിപ്പാനായി വന്ന ക്രിസ്തുവിന്റെ പ്രകാശം ഈ ഹിമാലയൻ പ്രദേശങ്ങളിലും, ഇവിടെ നിന്നും ടിബിററിലേക്കും പ്രവേശിപ്പിക്കുന്നതിനുള്ള ചുമതല ഇൻഡ്യയിലെ ക്രിസ്ത്യാനികൾ അധികം അധിവസിക്കുന്ന തിരു-കൊച്ചിയിലെ ക്രിസ്തീയ സഭയ്ക്കല്ലെങ്കിൽ പിന്നെ ആർക്കാണു്?

### സഭയും രാഷ്ട്രവും

നോർവെയിൽ സഭയും രാഷ്ട്രവും തമ്മിൽ വേർപെടുത്തുന്നതിനുള്ള ചിന്താഗതികൾ ഇപ്പോൾ പ്രബലപ്പെട്ടുകൊണ്ടിരിക്കുന്നു.

### ഒരു ചർച്ചാവിഷയം

1957 ആഗസ്റ്റുമാസത്തിൽ അമേരിക്കൻ ഐക്യനാടുകളിൽവച്ചു സമ്മേളിക്കുന്ന ലൂതറൻ വേൾഡ് ഫെഡറേഷന്റെ തൃതീയ സമ്മേളനത്തിലെ ചിന്താവിഷയം Free and one through Christ Alone എന്നുള്ളതാണു്. വിയന്നായിൽവച്ചു ചേർന്ന ഫെഡറേഷൻ കമ്മിററിയാണു് ഈ ചിന്താവിഷയം തെരഞ്ഞെടുത്തതു്. ഇൻഡ്യയിലെ ലൂതറൻ മിഷ്യൻ പ്രവർത്തനത്തിന്റെ 250-ാംവർഷം ആചരിക്കുമ്പോൾ കമ്മിററിയുടെ അടുത്ത സമ്മേളനം 1956 ജനുവരിയിൽ മദ്രാസിൽവച്ചു കൂടുന്നതായിരിക്കും.

### ബൽഗ്രേഡ്.

ഏഴുവർഷങ്ങൾക്കുമുമ്പു് യൂഗോസ്ലാവിയ കൊമിൻഫോം രാജ്യങ്ങളുമായുള്ള ബന്ധം വിടത്തിയതിനുശേഷം റഷ്യൻ ഓർത്തഡോക്സു സഭയും, സേർബിയൻ ഓർത്തഡോക്സു സഭയും തമ്മിൽ ആദ്യമായി സൗഹാർദ്ദം പുലർത്തിയെന്നു റിപ്പോർട്ടു് ചെയ്യപ്പെട്ടിരിക്കുന്നു. സേർബിയൻ സഭാതലവനായ വിക്കൻററിജി, മോസ്കോയിലെ പാത്രിയർക്കീസായ അലക്സിക്കുവേണ്ടി ബൽഗ്രേഡ് റഷ്യൻ ചർച്ചിലെ ഒരു പട്ടക്കാരനു് ഒരു തലപ്പാവു് നൽകിയിരിക്കുന്നു.

### വിശുദ്ധ നാടുകളിൽ

വി. കബറിങ്കലെ പള്ളി പുതുക്കിപ്പണിയുന്നതു സംബന്ധിച്ചു് ഗ്രീക്കു് ഓർത്തഡോക്സ് സഭയ്ക്കു് ഒരു പ്രത്യേക സാമ്പത്തികസഹായം നൽകണമെന്നു് തീമോത്തിയോസ് പാത്രിയർക്കീസ് ഗ്രീക്കു് ഗവണ്മെന്റിനോടു് ആവശ്യപ്പെട്ടിരിക്കുന്നു. യേശുക്രിസ്തുവിന്റെ കല്ലറ കാത്തുസൂക്ഷിക്കുന്ന പള്ളി ഗ്രീക്കു് ഓർത്തഡോക്സ്, റോമൻ കത്തോലിക്കു്, അർമ്മീനിയൻ ഓർത്തഡോക്സ് എന്നീ സഭകളുടെ സംയുക്ത ഭരണത്തിലാണു്.

### ഏഷ്യൻ ക്രിസ്ത്യൻ ദൗത്യ സംഘം

രാഷ്ട്രീയദൗത്യസംഘങ്ങളും, വ്യാപാരദൗത്യസംഘങ്ങളും ചൈനയിലേക്കു പോകുന്നതുപോലെ ഏഷ്യയിലെ ക്രൈസ്തവരുടെ ഒരു ദൗത്യസംഘം ചൈനയിലേക്കു പോകണമെന്നു് ഡോ. രാജാ ബി. മാണിക്കം മലയൻ ക്രിസ്ത്യൻ കൌൺസിലിന്റെ ഒരു യോഗത്തിൽ പ്രസ്താവിച്ചിരിക്കുന്നു. ക്രിസ്തീയ കൂട്ടായ്മയും, പ്രാർത്ഥനയും പരിരക്ഷിക്കുന്നതിനാണു് ഈ ദൗത്യസംഘം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്.

### പ്രിയം വർദ്ധിക്കുന്നു

സ്വദേശത്തും വിദേശത്തും പ്രവർത്തനം നടത്തുന്ന മിഷ്യനുകളെപ്പററിയുള്ള പുസ്തകങ്ങൾക്കും മററു പ്രസിദ്ധീകരണങ്ങൾക്കും ന്യൂയോർക്കിൽ പ്രിയം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. മിഷ്യനറി പ്രവർത്തനം മനുഷ്യാവശ്യങ്ങൾ നിർവഹിച്ചു് ലോകസമാധാനം വളർത്തുന്നതിന്റെ പ്രതിഫലനമാണു് ഈ പ്രിയത്തിനു കാരണമെന്നത്രേ ഒരു നേതാവിന്റെ അഭിപ്രായം.

### ഇൻഡ്യാനാപോലീസ്

മാതാപിതാക്കൾ തങ്ങളുടെ സന്താനങ്ങളെ പള്ളിയിൽ കൊണ്ടുപോകുന്നതിനെ പ്രോത്സാഹിപ്പിക്കാൻ ഇൻഡ്യാനാപോലീസിലെ ഫ്രറേറണൽ ഓർഡർ ഓഫ് പോലീസ് ഒരു പുതിയ സംരംഭം ആരംഭിച്ചിരിക്കുന്നു. കുട്ടികളെ പള്ളിയിൽ കൊണ്ടുപോകുകയും അവർക്കു മതപരമായ പഠനം നൽകുകയും ചെയ്യുന്ന കുടുംബങ്ങൾ കുററങ്ങൾ കുറവു ചെയ്യുവാൻ കൂടുതൽ പ്രവർത്തിക്കുന്നു എന്നത്രേ പോലീസ് പ്രസിഡന്റിന്റെ പ്രസ്താവന. തങ്ങളുടെ സന്താനങ്ങൾക്കു മാതാപിതാക്കൾ ദൈവത്തിന്റെ സ്ഥാനപതികളാണു്. കുട്ടികൾക്കു് ബാല്യത്തിൽ തന്നെ സൺഡേസ്കൂൾ അഭ്യസനവും പ്രാർത്ഥനാജീവിതപരിശീലനവും നൽകാത്ത മാതാപിതാക്കന്മാർ ദുഃഖിക്കേണ്ടിവരും. കുട്ടികളേയും, യുവജനങ്ങളേയും പള്ളിയാരാധനകളിൽ കൂടുതൽ തൽപ്പരരാക്കുന്നതിനുള്ള ഒരു വലിയ ശ്രമം മലങ്കരസഭയിൽ അനിവാര്യമായിരിക്കുന്നു.

---

Printed and Published by N. M. Abraham B. A. at the 'Malayala Manorama Press, Kottayam.